# ചെറുകഥ

വാല്യം 1. | 1950 ഫെബ്രുവരി | ലക്കം 4



## പ്രവർത്തകൻ

അതിനെക്കുറിച്ച് ആരും അത്ര ശ്രദ്ധിച്ചില്ല. അതിലെന്താണിത്ര ആലോചിക്കാനുള്ളത്? അയാൾ അവിടെയാണു താമസിക്കുന്നത്. അയാൾക്കും ആ വീട്ടുകാർക്കും അതിലൊരു വിഷമവുമില്ല. പിന്നെ നാട്ടുകാർക്കെന്താണ്? എന്തുപറയാൻ?

### വിദ്വാൻ ശങ്കരൻകരിപ്പായി

ആ കുഗ്രാമത്തിൽഇന്ന് 'സുന്ദര'ത്തിനെ എല്ലാവർക്കും അറിയാം. ആളുകളായിട്ട് അയാൾ അത്ര ഒട്ടിച്ചേർന്നുപോയി.

ആ പെരുമാററത്തിന് അത്തരമൊരു പ്രത്യേകതയുണ്ട്. ആ ശരീരപ്രകൃതിക്ക് ഒരാകർഷണീയതയുണ്ട്; നടത്തത്തിലൊരാട്ടം; നോട്ടത്തിനൊരു തീക്ഷ്ണത: ചിരിയിലൊരു മാസ്മരശക്തി. ഇങ്ങിനെ നീളുന്നു ആ വിശേഷണങ്ങൾ.

നീണ്ടുമെലിഞ്ഞു ചുരുളൻ തലമുടിയും കഴുത്തില്ലാ ത്ത മുഴക്കയ്യൻ ഷർട്ടുമായി ഒരാളെ ആ ഇടനാട്ടിൽ കാ ണാവുന്നതെങ്കിൽ അതു 'സുന്ദര'മാണ്. അതിനെക്കുറി ച്ച് ആർക്കും സംശയമില്ല.

ആളെ എവിടത്തുകാരനാണെന്നും എന്താണുജാതി യെന്നും മതമെന്നും ഒന്നും ആരും ഇൗയിടെ അന്വേഷി ക്കാറില്ല.

നാട്ടുകാർ വളർന്നുപോയി. ജാതിമതചിന്തകൾക്ക തീതരായിപ്പോയി! 'മാനറിസം' 'എററിക്യേററു്' എ ന്നിവയുടെയെല്ലാംപേരിൽ ഒരാളുടെ ഉദ്യോഗം,ശമ്പളം നാട്ട്, വീട്, പേരു് മുതലായവ ചോദിക്കുന്നതുപോലും മര്യാദക്കുറവാണല്ലോ.

അങ്ങിനെ സുന്ദരത്തിൻെറ മുഴുവൻ മേൽവിലാസ വും ആർക്കും അറിഞ്ഞുകൂടാ. എങ്കിലും ഒന്നുരണ്ടു കൊ ല്ലത്തെപ്പഴക്കംകൊണ്ടു് നാട്ടിൽ അയാളെ ആളുകൾക്ക റിയാം.

"ആള് കണ്ണൂക്കാരനാണ്. മിടുമിടുക്കൻ......"

ഒരു വയസ്സൻ മുറുക്കാൻപൊതിയഴിച്ചു അടയ്ക്കാ നുറുക്കുന്നതിനിടയിൽ ആ ചായക്കടയിലിരുന്നുപറഞ്ഞു.

ചൂടുള്ള ചായ ഗ്ലാസു ചുണ്ടത്തുനിന്നെടുത്തുകൊണ്ടു് ഒരു മൂരിക്കച്ചവടക്കാരൻ മറുപടി പറകയാണ്:-

"എന്തായാലും ആള് കണ്ട പുള്ളിയൊന്നുമല്ല..."

"എന്ത്യേ?......" വയസ്സൻ ചോദിച്ചു.

"എന്താന്നോ?......"

"ആം വല്ലോണ്ടായോ...... നീ എന്താ അതുപറ യാൻ?........."

"അതു പറയാനോ?......ഇന്നാളാ എടവഴിവെച്ചു കണ്ടുമുട്ടിപ്പെ ഒരു എട്ടുപത്താള് അയാളുടെ പൊറേ

പോണകണ്ടു. തന്നേല്ല, മഹാസമത്താനാണപ്പാ!എല്ലാവരും അയാൾ പറേണമാതിരികേക്കുന്നുണ്ട്. അതാണ മിടുക്ക്......"

"അതു അയാളുടെ മിടുക്കല്ലാ നാട്ടുകരടെ കൊള്ളരായ്കയാണ്. എവിടന്നോവന്ന ഒരുവൻ—ഒരുമേൽവിലാസവുമില്ലാത്തൊരുവൻ വന്നു അതുമിതും പറഞ്ഞാൽ ആ താളത്തിനൊത്തു തുള്ളാൻ നാട്ടുകാർ നിന്നാലൊ?......"

"എന്തായാലും സുന്ദരത്തിനതിനൊക്കെ ഒരു മിടുക്കുണ്ട്."

ഇങ്ങിനെ പല മൂലകളിലും കോണുകളിലും അഭി

പ്രായങ്ങൾ മുളച്ചു പൊന്തിവന്നിട്ടുണ്ടു്. ആ ചെറുപ്പക്കാരനെ എന്തിനോകുറെപ്പേർ വകവെച്ചുപോന്നു. ആദരിച്ചുപോന്നു. അതാണു അയാളുടെ മിടുക്കു്.

പക്ഷെ ഒന്നു ശരിയാണു്. അയാൾ ആ കൊച്ചുവീട്ടിലാണു് താമസിക്കുന്നതു്. അവിടെ ഒരമ്മയും മകനും അവനൊരു സഹോദരിയും മാത്രമേയുള്ളു.

ആ വീട്ടിൽ എങ്ങിനെ താമസം തുടങ്ങാൻ സാധിച്ചെന്നോ അവരായിട്ടു് എന്തു ബന്ധമാണുള്ളതെന്നോ ആർക്കും അറിഞ്ഞുകൂട. ഇന്നയാൾ അവിടെ ഒരംഗമായിത്തീർന്നു. ആ വീട്ടുകാരുടെ അഭിലാഷങ്ങൾ അയാളിലും, അയാളുടെ മുഴുവൻ ശ്രദ്ധയും ആ വീട്ടുകാരുടെ ക്ഷേമത്തിലും ആമഗ്നമായിക്കഴിയുകയാണു്. അതങ്ങിനെ ഒരു പരമാർത്ഥമായിത്തീർന്നു.

ഫലസമൃദ്ധമായ ഒരു തൊടിയും പറമ്പും. നല്ലപോലെ പണിയെടുത്താൽ കുറച്ചു നെല്ലിനുള്ള ഒരു കൊച്ചുവയൽ. തീർന്നു- ആ വീട്ടുകാർ കുഗ്രാമസ്വച്ഛതയിൽ ഒരു ബഹളവുമില്ലാതെ കഴിയുകയാണു്.

അപ്പു, സുശീല-ഇതാണാ രണ്ടുമക്കളുടെ പേരു്. അപ്പുവിന്റെ പഠിപ്പുനിർത്തി. അവൻ കൃഷിയും കാര്യവുമായി കുടുംബം നോക്കുകയാണു്. സുശീല ഒമ്പതാംക്ലാസ്സിൽ പഠിക്കുന്ന ഒരു വിദ്യാർത്ഥിനി. നിവർത്തിയുണ്ടായിട്ടല്ല. എങ്കിലും ആ അമ്മയുടേയും മകന്റേയും പൊന്നണിഞ്ഞ പ്രതീക്ഷകൾ ഏതോ സ്വപ്നസൌധത്തിന്റെ കോണിപ്പടി പണിയുകയാണു്; അവളുടെ പഠിപ്പുകൊണ്ടവരുദ്ദേശിക്കുന്നതു് അതാണു്.

ഏതായാലും പേരുപോലെതന്നെ ശീലം. അതിനൊത്ത മിടുക്കും. അങ്ങനെ സുശീല ഒമ്പതും അഞ്ചും പതിനാലു വയസ്സിൽ പഠിക്കേണ്ട ക്ലാസിൽ സമർത്ഥമായി പഠിക്കുകയാണു്.

അവൾക്കു പാട്ടിനുള്ള മിടുക്ക്; അതിനുള്ള അനുഗ്രഹീതമായ വാസനാവൈഭവം; അതു അയൽപക്കക്കാരെ പറഞ്ഞറിയിക്കേണ്ട. ഗ്രാമീണഗാനങ്ങൾ അത്രമാത്രം ആ അന്തരീക്ഷത്തെ കോൾമയിർ കൊള്ളിക്കാറുണ്ട്.

സുന്ദരേട്ടന്റെ സഹവാസത്താൽ ഇന്നവൾ ഒരു പടിക്കൂടിക്കടന്നു. പുതിയപുതിയ ദേശീയഗാനങ്ങൾ, അല്ല സമരഗാനങ്ങൾ ആ കളകണ്ഠത്തിൽനിന്നു അലച്ചലച്ചു ആ ചുററുപാടിലേയ്ക്കു തിരയടിക്കുന്നതു മിക്ക സന്ധ്യാസമയങ്ങളിലും കേൾക്കാം.

പലപ്പോഴും വഴിപോക്കരതു കേട്ടുനിന്നുപോയിട്ടുണ്ട്. ഒരു കൊച്ചുവീട്ടിന്നു ഇത്രമാത്രം ആവേശമുണ്ടോ? ഒരു കുഗ്രാമകന്യകക്കു ഇത്ര സമരമനോഭാവമുണ്ടോ?

ആളുകൾക്കു സിരകൾ തുള്ളി, രക്തം തിളച്ചു് ഉത്ഥാനവീര്യരായ്ത്തീരാൻ കഴിഞ്ഞിട്ടുണ്ട്.

അതെ, അതെല്ലാം സുന്ദരത്തിന്റെ ട്രെയിനിങ്ങാണ്. അവന്റെ വ്യക്തിത്വം അവിടങ്ങളിൽ പുതിയ പരിമളം പരത്തുകയാണ്.

"ഈ പാട്ടെല്ലാം ആരെഴുതിയതാണ്?......"

ഒരു ദിവസം സുശീലയുടെ ഒരു ചോദ്യം.

"വളരെ തെക്കുതെക്കുള്ള ഒരു ഗായകൻ......"

സുന്ദരേട്ടൻ സുശീലയുടെ ചോദ്യം അത്ര വകവയ്ക്കാതെ പറഞ്ഞു.

"ആ ഗായകന്ന് പേരില്ലേ?"

"പേരറിഞ്ഞിട്ടെന്തുവേണം? അപ്പം തിന്നാൽ പോരേ? കുഴിയെണ്ണുന്നതെന്തിനാണ്?"

"സുന്ദരേട്ടനിതുപോലെ ഒന്നെഴുതിക്കൂടെ?......" ചിരിച്ചുകൊണ്ടൊരു ചോദ്യം.

"എഴുതാൻ ചില പ്രത്യേക കഴിവൊക്കെ വേണം സുശീലേ. ഞങ്ങളൊക്കെ പാവങ്ങളല്ലേ?......!......"

"ഇതെഴുതിയ ആൾ പണക്കാരനാണോ?......"

"പാവങ്ങളെന്നു പറഞ്ഞതു് ആശയപരമായ പാപ്പരത്തത്തെയാണ്.... "

"ഓഹോ! എനിക്കതൊന്നുമറിഞ്ഞുകൂടേ......"

അവൾ തോററു പിന്മാറി. അങ്ങിനെ സുന്ദരം ആവകക്കാര്യങ്ങൾ തെളിവും മികവുമുള്ള വിശദീകരണത്തിലേയ്ക്കു കൊണ്ടുവരാറില്ല.

അയാളുടെ ഒരു പ്രത്യേകതയാണതു്. അധികവും ആലോചന; വലിയ പ്ലാനിംഗ്; കൂടുതൽ ഏകാന്തത; ചിന്താപരത.

അധികവും സുന്ദരം പുറത്തെവിടെയെങ്കിലും സർക്കീട്ടിലായിരിക്കും.

നാട്ടുമ്പുറത്തുള്ള കൃഷിക്കാരുടേയും പണിക്കാരുടേ

യുംകൂടെ പലതിനുംവേണ്ടി അങ്ങിനെ ഓടിനടക്കും. അവരുടെ പ്രാഥമികവും അടിയന്തിരവുമായ കാര്യങ്ങളിൽ ദത്തശ്രദ്ധനായിരിക്കുന്നതു കാണാം. പല ചെറുപ്പക്കാരും സുന്ദരത്തെ തെരക്കിവരും. അവരുടെ പുറകെ പോയി രാവും പകലുമില്ലാതെ, കഞ്ഞിയും കാപ്പിയുമില്ലാതെ വല്ല പാതിരാനേരത്തും ക്ഷീണിച്ചവശനായി ആ കൊച്ചുവീട്ടിൽ വന്നു കയറും. അതൊക്കെയാണു പതിവ്.

ആ മലയോരങ്ങളിൽ ധാരാളം ഭൂമി കൃഷിക്കാർക്കു പതിച്ചുകൊടുക്കാൻ തുടങ്ങി. ഭക്ഷ്യവർദ്ധനവിന്റെ പേരിൽ സർക്കാരിന്റെ പല പുതിയ പദ്ധതികൾ അവിടങ്ങളിലും വന്നു വീണുതുടങ്ങി. ഫലസമൃദ്ധമായ പ്രദേശമാണതു്. അവിടെ മണ്ണിനൊരു പ്രത്യേകതയുണ്ടു്. പൊന്നു വിളയിക്കാൻ പോന്നവയാണതു്. എല്ലുമുറിയെ പണിയെടുക്കണമെന്നേയുള്ളു. മലമ്പനിയും മഞ്ഞും വകവയ്ക്കരുതു്; കാട്ടാനയേയും കാട്ടുപന്നിയേയും പേടിക്കരുതു്. വിശപ്പും ദാഹവും അടക്കാൻ ശീലിക്കണം; വെയിലും മഴയും കൊള്ളാൻ മടിക്കരുതു്. എന്നിങ്ങനെ രക്തം വിയർപ്പാക്കുന്ന യാന്ത്രികമായ പരിശീലനങ്ങൾ

നടത്തിയാൽ ആ പ്രദേശം പാലും തേനും ഒഴുക്കാൻ കഴിയുന്ന—പൊന്നു വിളയിക്കാവുന്ന ഒരു കുഗ്രാമകേദാരമാണു്.

സുന്ദരത്തിൻെറ ദീർഘദൃഷ്ടി അവിടെയെത്തി. അയാളുടെ ആലോചന ആ നാട്ടിലുള്ള അനവധി അദ്ധ്വാനശീലരായ പാവങ്ങളിൽച്ചെന്നു പററിക്കൂടി.

സഹകരണാടിസ്ഥാനത്തിൽ ഒരു കൂട്ടുകൃഷിസമ്പ്രദായം ആ മലയോരത്തിൽ രൂപമെടുത്തു. 500 ഏക്കർ ഭൂമി ഒരുമിച്ചു കൃഷിചെയ്യാവുന്ന സ്ഥലം അങ്ങിനെ ആ മലയോരത്തു തെളിഞ്ഞുവന്നു.

ദിവസം ചെല്ലുന്തോറും പ്രത്യാശയും പ്രതീക്ഷയും അവിടെ പ്രകാശം പരത്തി. നാട്ടുകാരുടെ ശ്രദ്ധ കേന്ദ്രീകരിച്ചു.

പത്രങ്ങളിൽ ആ കൂട്ടുകൃഷിസമ്പ്രദായത്തെ മുക്തകണ്ഠം പുകഴ്ത്തി. മാതൃകാപരമായ ആ പദ്ധതിയെ പലരും വന്നു നോക്കിക്കണ്ടു പഠിച്ചുപോയി. വലിയ പ്രസംഗങ്ങൾ അതിൻെറ മീതെ വന്നുവീണുതുടങ്ങി.

സുന്ദരത്തിൻെറ ശരീരം ഒന്നുകൂടിമെലിഞ്ഞു കൃശമായി. ആ കണ്ണുകൾക്കു് ഒരു തീഷ്ണതയും ചൈതന്യവും വർദ്ധിച്ചു. അയാൾക്കു് ഉടുപ്പിലും നടപ്പിലും ശ്രദ്ധയില്ലാതായി.

മാസങ്ങൾ പിന്നേയും കഴിഞ്ഞു. ആ കുഗ്രാമം സർക്കാരിൻെറ ശ്രദ്ധയിൽ ഒന്നാമതായി സ്ഥലംപിടിച്ചു ലോറികൾ ധാരാളം വന്നുംപോയുംകൊണ്ടിരുന്നു. അവ നിറയെ ഭക്ഷ്യപദാർത്ഥങ്ങൾ കയററി-അന്യസ്ഥലങ്ങളിലേയ്ക്കു കൊണ്ടുപോകുന്ന തിരക്കാണു്. ധാരാളംജോലിക്കാർ—പട്ടിണിപ്പാവങ്ങളായ അസ്ഥിക്കൂടങ്ങൾ അവിടെ

ങ്ങൾ താവളമുറപ്പിച്ചുതുടങ്ങി. പണിയെടുക്കാൻ സന്നദ്ധരായ അനവധി മറുനാട്ടുകാർ വേലയന്വേഷിച്ചു അവിടങ്ങളിൽ വന്നുകൂടി. എന്തുചെയ്യാം! ആളുകൾക്ക് നാട്ടിൽ വേലവേണ്ടേ? ജീവിക്കാനുള്ള-ശരീരം നിലനിറുത്താനുള്ള വല്ല ഭക്ഷണസാധനങ്ങളും വേണ്ടേ?

ക്രമേണ ജോലിയില്ലാത്തവരും-ജോലിയുണ്ടായിട്ടും കൂലിയില്ലാത്തവരുമായ അനവധി ആളുകൾ ഒന്നിച്ചുകൂടി. അവർക്കൊരു സംഘടനയുണ്ടായി. അവരുടെ ആവശ്യങ്ങൾ വിശദീകരിക്കാൻ തുടങ്ങി. അവരുടെസംഘടനക്കുവേണ്ടി, അതിൻെറ അഭിപ്രായങ്ങൾക്കുവേണ്ടി നാട്ടുനീളെ യോഗങ്ങളും പ്രസംഗങ്ങളുംമാറെറാലിക്കൊണ്ടു. ഇടത്തരക്കാരും സാധാരണക്കാരും ആയിരക്കണക്കായി ആ സംരംഭങ്ങളിൽ ആകർഷിക്കപ്പെട്ടു.

ആ കുഗ്രാമം ചൈതന്യപൂർണ്ണമായി. അവിടത്തെ മനുഷ്യർ രക്തത്തിൻെറയും മാംസത്തിൻെറയും ചൂടുള്ളവരെന്നു തെളിയിച്ചു.

സുന്ദരത്തിൻെറ പ്രവർത്തനക്ഷമതയിൽ എല്ലാവരും സംതൃപ്തരായി. അയാളുടെ സംഘടനാബോധത്തെ

യും സേവനസന്നദ്ധതയേയും നാട്ടുകാർ വകവച്ചു.

ഇന്നു സുന്ദരത്തെ അറിയാത്തവർ ആ കുഗ്രാമത്തിലില്ലെന്നുപറഞ്ഞാൽ വെറും സത്യമാണ്. അവിടത്തെ ഇടവഴികളിലെ കല്ലും മുള്ളുംകൂടി അയാളെ തിരിച്ചറിയും. ഓരോ ചെററക്കുടിലിലേയും ചെററവാതിൽ അയാളുടെ കണ്ണുകൾക്ക് സ്വാഗതം പറഞ്ഞിട്ടുണ്ട്.

... ... ... ... ...

കാലം പിന്നേയും അതിൻെറ കരിനിഴലുംകൊണ്ടു കടന്നുപോയി. ഭയങ്കര സംഭവങ്ങൾ സാക്ഷ്യംവഹിച്ചുകൊണ്ട് കാററും മഴയും ഇടിയും മിന്നലുമായി കാലവർഷം കഴിഞ്ഞു.

സുശീലയ്ക്ക് പത്താംക്ലാസിൽ പഠിപ്പു മുഴുവനാക്കാൻ കഴിഞ്ഞില്ല. ഇന്നവളുടെ സഹോദരൻ വീട്ടിലില്ല. അപ്പുവിനെ ജയിലിലടച്ചിട്ട് മാസങ്ങൾതന്നെ ചില തുകഴിഞ്ഞുപോയി.

അവളുടെ വൃദ്ധയായ പെററമ്മ ആധിയും വ്യാധിയുമായി കട്ടിലിൽനിന്നെണീക്കാറില്ല. കൃഷിചെയ്യാനും പറമ്പും തൊടിയും നോക്കാനും ആളില്ലാതെ പട്ടിണിയിൽ ആ കൊച്ചുവീട് മുട്ടുകുത്തി വീണിരിക്കയാണ്.

മധുരഗാനങ്ങൾ ഒലിച്ചിരുന്ന ആ കൊച്ചുവീട്ടിൽനിന്നു ഇന്നു ചുമയും കരയുമാണ് പൊങ്ങിവരുന്നത്. പുള്ളിപ്പാവാടയും ബ്ലൌസും പോയി തുന്നിക്കൂട്ടിയ മുണ്ടും കീറിയ ഒരു ബ്ളൌസും മാത്രമായി! ആക്കെന്നു ചോദിക്കരുത്! ബാല്യം യൗവ്വനത്തിലേയ്ക്കു ഒളിച്ചുകളി നടത്തിയ—താരുണ്യത്തിന്റെ പൂവും തളിരും കിളുക്കാൻ തുടങ്ങിയ സുശീലയില്ലേ? അവളിന്നു അസ്ഥികൂടത്തിൻെറ തോലുറയാണ്! തലമുടിയെല്ലാം വെട്ടി, ഉന്തിയ കണ്ണും ഒട്ടിയ കവിളും ചുമച്ചുവേദനിക്കുന്ന നെഞ്ചുമായി

കൂടിയിരിക്കയാണു്. അമ്മയെ ശുശ്രൂഷിക്കാനായി ഇഴഞ്ഞുവലിഞ്ഞു നീങ്ങുന്ന ഒരു മനുഷ്യകീടം; അത്രമാത്രം.

ലാത്തിപ്രഹരവും ബൂട്ട്സിന്റെ ചവിട്ടും മനുഷ്യനെ കൊല്ലാതിരിക്കുന്നതു് എന്തിനാണു് എന്നു ചോദിക്കരുതു്! ഈദൃശപ്രദർശനങ്ങൾക്കുതന്നെ!

സുശീല ഗർഭിണിയായിരുന്നു. അവൾക്കോർമ്മയില്ലാത്ത അനവധി ദിവസങ്ങൾ അവളിൽക്കൂടികടന്നു പോയിട്ടുണ്ടു്. പോല്ലീസകമ്പടിയിലും ലോക്കപ്പുമർദ്ദനത്തിലും എത്ര രാവും പകലും നീങ്ങിയിട്ടുണ്ടെന്നവൾക്കറിഞ്ഞുകൂടാ. ഒരു ദിവസം നേരം പുലർന്നപ്പോൾ—അവൾക്കു ബോധമുണ്ടായപ്പോൾ അവളുടെ കൊച്ചുവീടിന്നിറയത്തു അവളെ അവൾ തിരിച്ചറിഞ്ഞു.

അധികദിവസങ്ങൾ വേണ്ടിവന്നില്ല അവൾക്കു പ്രസവിക്കാൻ. ഒരു കുഞ്ഞിനെയല്ല; കുറെ മാംസക്കഷണങ്ങളെമാത്രം. സുശീല അങ്ങിനെ എത്രദിവസം—എത്ര

തവണ പ്രസവിച്ചെന്ന് ആർക്കും പറയാൻ കഴികയില്ല.

അത്ര ഭയങ്കരമായിരുന്നു ആ യാതനാപൂർണ്ണമായ സംഭവങ്ങൾ. അത്ര പൈശാചികമായിരുന്നു അവളനുഭവിച്ച ദുരിതങ്ങൾ!

ക്രമേണ അവളറിഞ്ഞു:-അവളെപ്പോലെ അനവധി സഹോദരികൾ ആ നാട്ടിൽ ദുരിതമനുഭവിച്ചിട്ടുണ്ടെന്ന്. അപ്പുവിനെപ്പോലെ ധാരാളം ഉടപ്പിറന്നവരും അച്ഛന്മാരും ബന്ധുക്കളും ജയിലിലുണ്ടെന്ന്.

അവൾക്കതിനുത്തരം കണ്ടുപിടിക്കാൻ കഴിഞ്ഞില്ല.

സുന്ദരം—ആ പേരുതന്നെ പറയാനാളുകൾക്കിന്ന് പേടിയാണ്. ഉറക്കെ നാലാളുകൾ കേൾക്കെ അതാരും പറയാറില്ല. അത്രഭയാനകമായ ഒരു പ്രതീതിയാണതിനുള്ളത്.

അയാൾ എവിടെയാണെന്നു ആർക്കും ഒരു പിടിയുമില്ല. ജയിലിലോ? ഒളിവിലോ? അതോ മരിച്ചുപോയോ? നിശ്ചയമില്ല. ഒരുവിധത്തിലുമുള്ള സംഘടനകളും-വിധ്വംസകമെന്നു സർക്കാർ വിളിക്കുന്ന സംഘടനകളും പ്രവർത്തകരും ഇന്നാ നാട്ടിൻപുറത്തു കണികാണാനില്ല. കൃഷിക്കാരുടേയും തൊഴിലാളികളുടേയും സമരഗാനങ്ങളും ഘോഷയാത്രയും അവിടത്തെ പാതകളും കൂടി പതുക്കെ മറന്നുതുടങ്ങി. ആ പാതവക്കിലുള്ള തണൽവൃക്ഷങ്ങൾ ഇലകൊഴിഞ്ഞു നില്ക്കുകയാണ്. ഏതോ കെട്ടതികഴിഞ്ഞു മരവിച്ചുപോലെ.

ഒരു ചായക്കടയിൽ അകത്തിരുന്നു സ്വകാര്യമായി ഒരു വയസ്സൻ ചോദിക്കയാണ്.

"അയാൾ മഹാഭയങ്കരനായിരുന്നു അല്ലേ?......"

"ആര്........"

സ്വകാര്യമായിത്തന്നെ മറുഭാഷാദ്ധ്യവും.

"പേരിനിപ്പറയണമോ?"

"ഓ...... ആ...... സുന്ദ......"

"അതേ...യതേ......"

"അതിനെന്താണിത്ര സംശയം?...... പത്രത്തിൽ വായിച്ചില്ലേ?......"

"അന്നേ ആളുകൾ— ഞങ്ങളൊക്കെപ്പറഞ്ഞില്ലേ ..... ഈ ഉത്തരംപേരുമില്ലാത്തോരെ സൂക്ഷിക്കണമെന്ന്!......"

വയസ്സൻ അല്പംഗൌരവത്തിലും ഉഷാറിലും പറയുകയാണ്.

"എങ്കിലം മഹാസമർത്ഥനായിരുന്നു! സമ്മതിക്കാതെ തരമുണ്ടോ? എന്തെല്ലാം കാര്യങ്ങളാണു നമ്മുടെ മുമ്പിൽ നമ്മള് കണ്ടുകഴിഞ്ഞതു്!......"

"അതയതേ! ഇതും കണ്ടില്ലേ?......"

വയസ്സൻ ജയിച്ചഭാവത്തിൽപറഞ്ഞു.

മററയാളുംവിട്ടില്ല· അയാൾക്കും ജയിക്കണമല്ലോ

"കൊള്ളരുതാത്തക്രൂട്ടർ-അവററകളാണിതുണ്ടാക്കിവെച്ചതു......അയാളുടെ പാർട്ടിക്കാരാണ്! അവററകൾ കൊള്ളക്കാർ-അക്രമികൾ! അയാൾ-ആശുദ്ധപാവം! മിടുക്കൻ-എന്തുപിഴച്ചു:"

"ഇതൊന്നും ഉറക്കെപ്പറയേണ്ട......ശുദ്ധപാവം പോലും!......"

"അയാൾക്കെന്തുകുററമാണുള്ളതു്! അയാളൊരു പാർട്ടി പ്രവർത്തകൻമാത്രം! അവരുടെ വരുതിക്ക് കീഴടങ്ങേണ്ടവൻ!......മാത്രം......"

"എന്തിനതിൽ ചേരാൻപോയി! മാതൃമാ......

ആ പെണ്ണിനേം......ആ കുട്ടമ്മോം....അതും നശിപ്പിച്ചില്ലേ?......"

"പിന്നേയും കുടുംബങ്ങളും ആളുകളും നശിച്ചതോ!......"

"അതെല്ലാം വളരെപ്പറയാനുണ്ട്...ഒന്നും പറയേണ്ട. പറയാതിരിക്കേൺഭേദം...മിണ്ടാതിരുന്നോളൂ... സൂക്ഷിച്ചുപറയേണ്ടകാലം......"

വയസ്സൻ എഴുന്നേററുപോയി. പിന്നെയും ഒന്നു തിരിഞ്ഞുനോക്കി.

---



# വ്രതം

-പി. കേശവദേവ്-

ഞാൻ ഓർക്കുകയാണ്:

അന്ന് എന്റെ വീട്ടിൽ മിക്ക ദിവസങ്ങളിലും ചുരുങ്ങിയതു് ഒരു വ്രതക്കാരനോ ഒരു വ്രതക്കാരിയൊ ഉണ്ടായിരിക്കും. ഹിന്ദുക്കൾക്ക് ഓരോ ആഴ്ചയിലേയും ഏഴു ദിവസങ്ങളും, ഓരോ പക്ഷത്തിലേയും പതിനഞ്ചുദിവസങ്ങളും വ്രതമെടുക്കാവുന്നതാണല്ലൊ. അതുകൊണ്ട് മുപ്പതിലധികം അംഗങ്ങളുണ്ടായിരുന്ന എന്റെ വീട്ടിൽ അധികദിവസങ്ങളും 'നൊയമ്പു'ദിവസങ്ങളായിരിക്കും. ചിലർക്ക് ശനിയാഴ്ചനൊയമ്പ്, ചിലർക്ക് ഞായറാഴ്ചനൊയമ്പ്, ചിലർക്ക് തിങ്കളാഴ്ചവ്രതം, ചിലർക്ക് ഏകാദശി, ചിലർക്ക് പ്രദോഷം—അങ്ങനെ പോകുന്നു, വ്രതങ്ങളുടെ പട്ടിക.

ഒരു പ്രാവശ്യം ഊണു കഴിക്കാവുന്ന വ്രതങ്ങളുണ്ട്; നെല്ലരി ഒഴിച്ചുള്ള ധാന്യങ്ങളും പയറുകളും കിഴങ്ങുകളും ആഹാരമാക്കാവുന്ന വ്രതങ്ങളുണ്ട്; തികച്ചും പട്ടിണിയായിരിക്കേണ്ട വ്രതങ്ങളുമുണ്ട്. എല്ലാ വ്രതത്തിനും ഒരു പൊതുനിയമം നിർബ്ബന്ധപൂർവ്വം അനുസരിച്ചേ കഴിയൂ—അയിത്തമാകരുതു് എന്ന്. വ്രതദിവസങ്ങളിലെ അയിത്തനിയമം കൂടുതൽ കർക്കശമാണുതാനും. കുളി കഴിഞ്ഞാൽ പിന്നെ ആരേയും തൊട്ടുകൂടാ എന്നാണു നിയമം. അതുകൊണ്ട്, വ്രതക്കാരനൊ വ്രതക്കാരിയൊ കുളികഴിഞ്ഞാൽ പിന്നെ വീട്ടിനുള്ളിൽ കയറുകയൊ വീട്ടുസാമാനങ്ങൾ തൊടുകയൊ ചെയ്യുകയില്ല. ഈ

അയിത്തനിയമത്തിൽ രസകരമായ ഒരു വൈരുദ്ധ്യമു ണ്ട്. അയിത്തമായവരും, ശുദ്ധമായവരും വീട്ടിനു ള്ളിൽ കയറിക്കൂടാ എന്നുള്ളതാണ് ആ വൈരുദ്ധ്യം. അയിത്തജാതിക്കാരെ തീണ്ടുകയൊ തൊടുകയൊ ചെയ്യു ന്നവരും തീണ്ടാരിയായ സ്ത്രീകളും വീട്ടിനുള്ളിൽ കയറി യാൽ, വീടും വീട്ടുസാമാനങ്ങളും അയിത്തമാവും; വ്രത മനുഷ്ഠിക്കുന്നവർ വീട്ടിനുള്ളിൽ കയറുകയൊ, വീട്ടുസാ മാനങ്ങളും തൊടുകയൊ ചെയ്താൽ, വ്രതക്കാർ അയിത്ത മാവും. അങ്ങിനെ ശുദ്ധത്തിന്റെ മേലൊരു ശുദ്ധമാണ്, വ്രതക്കാർ എടുക്കേണ്ടതു്. അതിരിക്കട്ടെ, വ്രതാനുഷ്ഠാ നത്തെപ്പററിയാണെല്ലൊ പറഞ്ഞുതുടങ്ങിയതു്.

വ്രതങ്ങളെടുക്കാൻ എനിക്കു വലിയ ഉത്സാഹമായി രുന്നു. വിശപ്പുമാറത്തക്കവിധം, വയറുനിറച്ച് ആഹാരം കഴിക്കാം—അതുകൊണ്ടാണ്, എനിക്ക് ഉത്സാഹമുണ്ടാ കുന്നതു്. പുണ്യത്തെപ്പററിയും മോക്ഷത്തെപ്പററിയും മററും എനിക്കറിഞ്ഞുകൂടായിരുന്നു; അറിയാമെങ്കിൽ തന്നെയും, അതൊന്നും ഞാനത്ര കാര്യമാക്കിയിരുന്നില്ല. വയറുനിറച്ചു ആഹാരംകിട്ടുക—അതൊന്നുമാത്രമാണ്, എന്റെ ബാല്യത്തിൽ എന്നെ നേരിട്ടിരുന്ന പ്രശ്നം. അ തുകൊണ്ട്, ഒരു പ്രാവശ്യം ഊണുകഴിക്കാവുന്നതും, നെല്ലരി ഒഴിച്ചുള്ളതെല്ലാം തിന്നാവുന്നതുമായ വ്രതങ്ങ ളാണ്, ഞാൻ അനുഷ്ഠിച്ചിരുന്നതു്. അത്തരം വ്രതങ്ങളും ക്ക പ്രത്യേകം ചിലവു ചെയ്യേണ്ടതുകൊണ്ട്, ഉത്തരവാ ദപ്പെട്ടവരുടെ അനുവാദം വേണ്ടിയിരുന്നു.

വാവുബലിയിടുന്നതു്, മരിച്ചുപോയ കാരണവന്മാ രുടെ ഗുണത്തിനുവേണ്ടിയാകയാൽ, വാവുവ്രതത്തിനുമാ ത്രമേ കുടുംബത്തിലെ പൊതുമുതലിൽനിന്നു ചിലവുചെ യ്യുകയുള്ളു. ആ വ്രതമെടുക്കുന്നതു് കാരണവരായിരിക്കു

കയും ചെയ്യും. വല്ല അസൗകര്യങ്ങളാലും കാരണവർക്ക് വ്രതമെടുക്കാൻ നിവൃത്തിയില്ലാതെവന്നാൽ, കാരണവരാൽ ചുമതലപ്പെടുത്തപ്പെടുന്ന മററാരെങ്കിലും വ്രതമെടുക്കും. വാവുബലിക്കു പുറമെ, മരിച്ചുപോയ കാരണവന്മാരുടെയും കാരണവത്തിമാരുടെയും ആണ്ടുശ്രാദ്ധവും ഉണ്ടു്. വാവുബലിക്കും ശ്രാദ്ധത്തിനും തലേദിവസം വ്രതമെടുക്കണമെന്നാണു് നിയമം. അതിനു് "വാവൊരിയ്ക്കൽ" എന്നും "ചാത്തൊരിയ്ക്കൽ" എന്നും ആണു പറഞ്ഞുവരുന്നതു്.. ഒരുനേരം മാത്രം ഊണുകഴിക്കാവുന്ന വ്രതമായതുകൊണ്ടാണു് ആ പേർ ഉണ്ടായതു്.

കാരണവരുടെ വ്രതാനുഷ്ഠാനം, അദ്ദേഹത്തിനു മാത്രമുള്ള ഒരു സദ്യയാണു്. അദ്ദേഹം ഭാര്യവീട്ടിൽനിന്നു

വന്ന കളികഴിയുമ്പോഴേക്ക്, ചോറും കറികളും തയാറായിരിക്കണം. സ്ത്രീകളിലാരെങ്കിലും കുളിച്ചു ശുദ്ധമായിട്ടാണ് പാചകം നടത്തുന്നതു്. അടുക്കളയുടെ കിഴക്കുഭാഗത്തു് ചായ്ച്ചുകെട്ടിയിട്ടുള്ള "ചാച്ചുകെട്ടി"യിലൊ, അല്ലെങ്കിൽ അതിനടുത്തുള്ള പ്ലാവിൻെറ കീഴിലൊ ആയിരിക്കും പാചകം. മഴയില്ലാത്തപ്പോൾ പ്ലാവിൻെറ കീഴിലാണ് പതിവ്. അപ്പോൾ, കുട്ടികളായ ഞങ്ങൾക്കൊരു ജോലിയുണ്ട്—കാക്കയെ ഓടിക്കുക-കാക്കകൾ പ്ലാവിൻെറ കൊമ്പിൽ വന്നിരുന്ന് കാഷ്ഠിക്കാതിരിക്കുവാൻ കല്ലും കട്ടയും എടുത്തുകൊണ്ടു നില്ക്കണം. കാരണവരുടെ "ഒരിയ്ക്കലൂണ" കഴിഞ്ഞു് ബാക്കിയുണ്ടെങ്കിൽ ഞങ്ങൾക്കു തരികയും ചെയ്യും.

കാരണവരുടെ ജേഷ്ഠൻെറയും (എൻെറ വല്യമ്മാവൻ) അദ്ദേഹത്തിൻെറ അമ്മൂമ്മയുടെയും ശ്രാദ്ധത്തിന് വീട്ടിലെല്ലാവക്കും ചെറിയ തോതിലൊരു സദ്യ നടത്തുക പതിവാണ്. പുരോഹിതനായ മൂസ്സതു്—അഥവാ ഇളയതു്—തന്നെയായിരിക്കും, സദ്യയ്ക്കു ദേഹണ്ഡിക്കുന്നതും. വാവുബലിക്കാണെങ്കിൽ, കാരണവർ മൂസ്സതിന്റെ ഇല്ലത്തേക്കു പോകും. അവിടെ അദ്ദേഹത്തിനു മാത്രം സദ്യയൊരുക്കാനുള്ള പണവും കൊടുത്തിരിക്കും. അങ്ങിനെ, കുടുംബത്തിൻെറ പൊതുവായ വ്രതങ്ങളെല്ലാം കാരണവരൊ, കാരണവരാൽ ചുമതലപ്പെടുത്തപ്പെട്ടവരൊ നിവ്വഹിക്കുന്നതുകൊണ്ടു്, ഞങ്ങൾക്ക് വലിയ പ്രയോജനമൊന്നുമില്ല.

പക്ഷെ, കാരണവരുടെ ചുമതലയിൽ നടക്കുന്ന മറെറാരു വ്രതമുണ്ട്—ഏകാദശി. എൻെറ അമ്മൂമ്മ, വളരെ മുൻപുമുതൽതന്നെ അനുഷ്ഠിച്ചുവരുന്ന വ്രതമാണതു്. അതിനുള്ള ചിലവും കാരണവരാണു കൊടുക്കു

ന്നതു്. ഏകാദശിക്കു് പൂർണ്ണമായ നിരാഹാരവ്രതം വേണമെന്നാണു് വെയ്പു്. പക്ഷെ, ഹിന്തുക്കൾ നിരാഹാരവ്രതത്തിനുകൊടുക്കുന്ന വ്യാഖ്യാനം രസകരമാണു്. ആഹാരമില്ലാതിരിക്കുക എന്നുവച്ചാൽ ഊണു കഴിക്കാതിരിക്കുകയാണു്; ഊണു് എന്നുവച്ചാൽ, നെല്ലരിച്ചോറു കഴിക്കുകയാണു്; അപ്പോൾ, ഊണു കഴിച്ചില്ലെങ്കിൽ ആഹാരം കഴിച്ചില്ലെന്നർത്ഥം; അതുകൊണ്ടു്, നെല്ലരിയല്ലാതെന്തു കഴിച്ചാലും, നിരാഹാരവ്രതമായിരിക്കും— അങ്ങിനെയാണു്, നിരാഹാരവ്രതത്തിന്റെ വ്യാഖ്യാനം പോകുന്നപോക്കു്. അതുകൊണ്ടു് അമ്മുമ്മയുടെ ഏകാദശിവ്രതത്തിനുവേണ്ടി കാരണവർ ഗോതമ്പു്, ചാമ, മുതിര, ചെറുപയറു് മുതലായതെല്ലാം വാങ്ങിക്കൊടുക്കും.

അമ്മുമ്മയും ഞാനുംതമ്മിൽ സാധാരണലോഹ്യമായിരിക്കാറില്ല. അമ്മുമ്മയുടെ ശാസനകളൊന്നും എനി

യ്ക്കിഷ്ടമല്ല; എന്റെ ശീലങ്ങളൊന്നും അമ്മൂമ്മയ്ക്കും ഇഷ്ടമല്ല. അമ്മൂമ്മ എന്നെ വിളിച്ചിരുന്നതു് "കുരുത്തംകെട്ടവൻ"എന്നാണു്. "ആ കുരുത്തക്കെട്ടവനെന്ത്യേ?" എന്നു അമ്മൂമ്മ ചോദിച്ചാൽ, എന്നെ അന്വേഷിക്കുകയാണെന്നു എല്ലാവർക്കും അറിയാം. പക്ഷെ, ഏകാദശിയുടെ തലേദിവസം ഞാനും അമ്മൂമ്മയും തമ്മിൽ ഇണങ്ങുക പതിവാണു്. അമ്മൂമ്മ എന്തു പറഞ്ഞാലും ഞാൻ അനുസരിക്കും. വെററിലപാക്കു് ഇടിച്ചു കൊടുക്കും. ഉപദേശം കേൾക്കാൻ അടുത്തിരുന്നുകൊടുക്കും. എന്നു വേണ്ടാ, ഞാൻ അമ്മൂമ്മയുടെ വാത്സല്യ നിധിയായ പേരക്കിടാവും സേവകനുമാകും. ചിലപ്പോൾ അമ്മൂമ്മ അമ്മയോടു പറയുമായിരുന്നു—"അവന്റെ കുരുത്തക്കേടു് ചെലപ്പോഴേ ഒള്ളുടി."

അമ്മ ചിരിക്കുകയേ ഉള്ളു. അമ്മയ്ക്കറിയാം, അമ്മൂമ്മയോടൊപ്പം ഏകാദശിപ്പുകപററാനാണു് ഞാനത്രയേറെ ഇണക്കം കാണിക്കുന്നതെന്നു്. ഏകദശിവ്രതം കഴിഞ്ഞാൽപിന്നെ, ഞാൻ പഴയതുപോലെ "കുരുത്തംകെട്ടവ"നാവുകയും ചെയ്യും.

രാവിലെ സൂര്യനുദിച്ചു്, കുളത്തിലെ വെള്ളത്തിന്റെ തണുപ്പു് മാറിയതിനു ശേഷമേ, അമ്മൂമ്മ കുളിക്കുകയുള്ളു. അപ്പോഴേക്കു ഞാൻ കുളികഴിഞ്ഞു പാചകം തുടങ്ങും. അമ്മൂമ്മ വൃദ്ധയായതുകൊണ്ടു്, കൂട്ടുവ്രതക്കാരനായ ഞാനാണു് പാചകജോലി ചെയ്യുന്നതു്. എനിക്കതു സമ്മതവുമാണു്. രാവിലെതന്നെ അമ്മ പാത്രങ്ങൾ തേച്ചുകഴുകി വച്ചിരിക്കും. സാമാനങ്ങളും കൊണ്ടുതരും. അടുപ്പിനടുത്തിരുന്നുള്ള ജോലികൾമാത്രമേ ഞാൻ ചെയ്യേണ്ടതുള്ളു.

തേങ്ങാപ്പാലു ചേർത്ത ഗോതമ്പുകഞ്ഞിയും മുതിരപ്പുഴുക്കുമാണ്, ഏകാദശിവ്രതത്തിനുള്ള ആഹാരം. ചിലപ്പോൾ ഗോതമ്പിനുപകരം ചാമയായിരിക്കും. മുതിരയും ചേനയും കാച്ചിലുംകൂടിയുള്ള പുഴുക്കിനാണ്, മുതിരപ്പുഴുക്ക് എന്നു പറയുന്നതു്. ചക്കയുള്ള കാലങ്ങളിലാണെങ്കിൽ, മുതിരപ്പുഴുക്കിനുപകരം ചക്കപ്പുഴുക്കം മാങ്ങാച്ചമ്മന്തിയുമായിരിക്കും. അമ്മുമ്മ കുളികഴിഞ്ഞു വന്നാൽപ്പിന്നെ, ഞങ്ങളിരുവരുംകൂടി പുഴുക്കും കഞ്ഞിയും കുടിക്കുകയായി. ശ്വാസംവിടാൻ വയ്യാത്തവിധം വയറു നിറയുന്നതുവരെ ഞാൻ കഞ്ഞിയുംപുഴുക്കും ഉള്ളിലാക്കും. എന്നാലും, ആഹാരത്തിനുള്ള ആർത്തി തീരുകയില്ല.

വൈകുന്നേരം അമ്മുമ്മ ഒന്നും കഴിക്കുകയില്ല. എനിക്കു കഴിക്കാൻ വല്ലതും തരാതെ ഞാൻ സമ്മതിക്കുകയുമില്ല. കാച്ചിലോ കിഴങ്ങോ വല്ലതും പുഴുങ്ങിതിന്നു കൊള്ളുകയാണ് പതിവ്. ചിലപ്പോൾ, അത്താഴം വിളമ്പിത്തുടങ്ങിയാൽ, എനിക്കു കൊതി തുള്ളിത്തുടങ്ങും. ഏകാദശിവ്രതവുമെല്ലാമങ്ങുമറക്കും. ഞാൻ അമ്മയുടെ

അടുത്തുചെന്നുപറയും, എനിക്കും ചോറുതരണമെന്ന്. മററുള്ളവർ കാണാതെ അമ്മ എനിക്കുചോറുതരും. പക്ഷെ എൻെറ ആ കള്ളത്തരം കണ്ടുപിടിക്കപ്പെട്ടുപോയി. അതിൽപ്പിന്നെ, "കേശവൻെറ ഏകാദശിപോലെ" എന്നൊരു പ്രയോഗവും ഉണ്ടായി.

ഏകാദശിയുടെ അടുത്ത ദിവസം കുളിയും 'പാരണ'യും കഴിഞ്ഞിട്ടുവേണം, ഊണുകഴിക്കാൻ. അഞ്ചു് അരിയും അല്പം വെണ്ണയും ചന്ദനവും ഒരു തുളസിയില യിലാക്കി ഉള്ളംകയ്യിൽവച്ചു് വെള്ളമൊഴിച്ചു് മൂന്നുപ്രാവശ്യം കുടിക്കുക—അതാണു് 'പാരണ' എന്നു പറയുന്നതു്. അങ്ങിനെയാണു് ഏകാദശി "നിരാഹാരവ്രതം" അവസാനിപ്പിക്കേണ്ടതു്. കുളിയും 'പാരണ'യും കഴിഞ്ഞു്, തലേദിവസത്തെ നിരാഹാരമഹായാതനയുടെപ്രതിഫലം പററാനായി ഞാൻ അടുക്കളയിലേയ്ക്കു ചെല്ലും യാതനയുടെ പ്രതിഫലമായി വയറുനിറച്ചു ചോറുകട്ടു കയും ചെയ്യും.

ഒരിയ്ക്കൽ എനിക്കൊരു വലിയ ദീനം പിടിപെട്ടു! അമ്മ ജോത്സ്യനെ വരുത്തി പ്രശ്നം വയ്പിച്ചപ്പോൾ എനിക്കു ശനിദശയാണെന്നു തെളിഞ്ഞു. ശനിദശയുടെ വിവിധദോഷങ്ങളിൽ നിന്നു രക്ഷകിട്ടുവാൻ പലതും നിർദ്ദേശിച്ചകൂട്ടത്തിൽ, പതിവായി ശനിയാഴ്ചവ്രതം അനുഷ്ഠിക്കണമെന്നുകൂടി നിർദ്ദേശിക്കുകയുണ്ടായി. ആ നിർദ്ദേശം എനിക്കു വളരെയേറെ സ്വീകാര്യമാവുകയുംചെയ്തു. ദീനം മാറിയതിനുശേഷം അമ്മ ശനിയാഴ്ചവ്രതത്തിൻെറ കാര്യം ഓർക്കായ്കയാൽ, ഞാൻ അതു് ഓർമ്മിച്ചു. അടുത്ത ശനിയാഴ്ചമുതൽ വ്രതമെടുത്തുകൊള്ളുവാൻ എനിക്കു അനുവാദവും കിട്ടി.

ശനിയാഴ്ചവ്രതം, ഒരുനേരം ഊണു കഴിക്കാവുന്ന

വ്രതമാണ്. കുളിച്ചു ശുദ്ധമായി തന്നത്താൻ ചോറും കൂട്ടാനുമുണ്ടാക്കി ഊണുകഴിച്ചുകൊള്ളണമെന്നുമാത്രം. അതു തന്നെയാണല്ലൊ, ഏതു വ്രതത്തിൽനിന്നും ഞാൻ പ്രതീക്ഷിക്കുന്ന പുണ്യവും. പക്ഷെ, ഏകാദശിവ്രതത്തിനുള്ള പാചകത്തിനേക്കാൾ പ്രയാസമാണ്, ശനിയാഴ്ച വ്രതത്തിനുള്ള പാചകം. അവിയലും, പുളിശ്ശേരിയും, തോരനും മററും, പുഴുക്കുണ്ടാക്കുന്നതുപോലെ സാധിക്കാവുന്നതല്ല. ഉപ്പ്, മുളക്, തേങ്ങാ,വെളിച്ചെണ്ണ മുതലായതെല്ലാം പാകത്തിനു ചേരേണ്ടതാണ്. പുളിശ്ശേരി, തോരൻ മുതലായകറികൾക്കു കട്ടകവറക്കുകയും വേണം. അതിൽകുറെയൊക്കെ അമ്മയുടെ നിർദ്ദേശപ്രകാരം ഞാൻ ചെയ്യും. കുറെയൊക്കെ, അമ്മ നേരിട്ടുതന്നെ സഹായിക്കുകയും ചെയ്യും.

ചോറും കൂട്ടാനും തയാറായാൽപിന്നെ, എനിക്ക് ആരുടേയും സഹായം ആവശ്യമില്ല. പട്ടിയ്ക്കും കാക്കയ്ക്കും കൊടുക്കാതെ മുഴുവൻ ഞാൻതന്നെ കഴിച്ചുകൊള്ളും. എന്നാലും, വൈകുന്നേരമാകുമ്പോഴേയ്ക്ക് എനിക്കു വിശപ്പുതുടങ്ങും. വൈകുന്നേരം ഊണുകഴിക്കാൻ പാടില്ലാത്തതുകൊണ്ട്, കൊഴിക്കട്ടയുണ്ടാക്കിതിന്നും. ശക്കരവെള്ളവും കുടിക്കും. അങ്ങിനെ ഏകാദശിവ്രതവും ശനിയാഴ്ചവ്രതവും എടുത്തിരുന്നതുകൊണ്ട് എനിക്കൊരു പുണ്യം കിട്ടിയിരുന്നു — ആ ദിവസങ്ങളിൽ വയറുനിറച്ചു ആഹാരം കിട്ടിയിരുന്നു എന്നതാണു പുണ്യം. അതല്ലാതൊരുപുണ്യവും അന്നെനിക്കാവശ്യമുണ്ടായിരുന്നുമില്ല. കാരണവർ ഭരിക്കുന്ന ഒരു ഇടത്തരം മരുമക്കത്തായകുടുംബത്തിൽ, വിശപ്പു മാറത്തക്കവിധം ആഹാരം കഴിക്കുക എന്നുള്ളതു്, എല്ലാ പുണ്യങ്ങളിലും ഉപരിയായ പുണ്യമാണ്.

—:o:—

# പ്രേമഭാജനം

— പി. സി. കുട്ടികൃഷ്ണൻ —

"അപ്പോഴേയ്ക്കും, ഞാൻ ഫാക്ടറിയിൽ ജോലിക്കാരനായിച്ചേർന്നിട്ടു മൂന്നു കൊല്ലം കഴിഞ്ഞിരുന്നു" എന്റെ സുഹൃത്ത് സംഭാഷണത്തിന്നിടയിൽ ആ കഥ പറയാൻ തുടങ്ങി. ഒമ്പതു വർഷമായി അദ്ദേഹം ഒരു ഫാക്ടറി സൂപ്രവൈസറാണ്; ഏതാണ്ട് ആ കാലം മുതല്ക്കേ ഞങ്ങൾ സുഹൃത്തുക്കളുമാണ്. ഫാക്ടറി ജീവിതത്തെസംബന്ധിക്കുന്ന ഒരായിരം കഥകൾ അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ട്. ആ ഉദ്യോഗം ഒരുപജീവനമാർഗ്ഗം മാത്രമായി കരുതിയിട്ടുള്ള സംസ്കാരസമ്പന്നനായ എന്റെ യുവസുഹൃത്ത് ഹൃദയാലുത്വത്തോടെ പറയുന്ന ആ കഥകൾ എപ്പോഴും എന്റെ ശ്രദ്ധയെ പിടിച്ചു നിർത്തിയിട്ടുണ്ട്, പലപ്പോഴും അദ്ദേഹത്തോടു വിയോജിക്കേണ്ടിവന്നിട്ടുണ്ടെങ്കിലും അന്നും ആ കഥ കേൾക്കാൻ ഞാൻ ഉത്സുകനായിരുന്നു.

"മൂന്നുകൊല്ലം കഴിഞ്ഞപ്പോൾ—?" ഞാൻ തിരക്കി. "അതോ? അതുപറയാം." എന്റെ സ്നേഹിതൻവിരലുകൾക്കിടയിലെ സിഗററുകുററിയെ അവസാനമായി ഒന്നു ഊന്നിവലിച്ചു വലിച്ചെറിഞ്ഞു, ടവലെടുത്തു ചിറിയൊന്നു തുടച്ചുകൊണ്ടു തുടർന്നു. "ഞങ്ങളുടെ ഫാക്ടറി നിന്നിരുന്നതു് പട്ടണത്തിന്റെവടക്കെ അററത്താണ്. നഗരത്തിന്റെ ഹൃദയസ്പന്ദനം കാര്യമായി അങ്ങോട്ടെത്തുകയില്ല. അഥവാ കാററിലൂടെ വല്ലപ്പോഴും വണ്ടിൻമൂളൽ

പോലെ കടന്നുവരുന്ന ഇരമ്പം ഉയൎന്ന കന്മതിലിന്നേയും കവച്ചുവെയ്ക്കുന്നുവെങ്കിൽ യന്ത്രങ്ങളുടെ ഇടതടവില്ലാതെ പുറപ്പെടുന്ന ഘർഘരരവത്തിൽ , മുങ്ങിപ്പോവും. പട്ടണത്തിലാണു്; എന്നിട്ടും തികച്ചും ഏകാന്തമായിരുന്നു അവിടുത്തെ ജീവിതം. ആ ഉയൎന്ന കമ്മതിലിനുള്ളിൽ ഒരു സവിശേഷലോകമാണു്. കാലത്തു കൂട്ടിലേയ്ക്കണയുന്ന ഈച്ചകളെപ്പോലെ കുറെ മനുഷ്യർ ആ ഗയിററിലേയ്ക്കു കടന്നുപോകുന്നതു കാണാം. വൈകുന്നേരം വിളൎത്ത മുഖവും പഞ്ഞിപ്പൊടി പാറിവീണു നരച്ച തലമുടിയുമായി അവരെല്ലാം പുറത്തേയ്ക്കിറങ്ങുന്നതും കാണാം. ഇതിന്നിടയിൽ അനുസ്യൂതമായ ഒരു മുരളൽ മാത്രമേ പുറമേയ്ക്കു കേൾക്കുകയുള്ളു. ഈ മനുഷ്യർ അവിടെ എന്തുചെയ്യുന്നുവെന്നു് ആരും ആലോചിക്കാറില്ല, ഉണ്ടോ? ഈ വരവും പോക്കും മുരളലും തുടങ്ങിയിട്ടു് വളരെ വർഷങ്ങളായിരുന്നു. ഇരുപത്താറു വർഷങ്ങൾക്കു മുമ്പാണു് ഞങ്ങളുടെ മുതലാളി ആ ഫാക്ടറി തുടങ്ങിയതു്. അന്നു ഒന്നുരണ്ടു യന്ത്രങ്ങൾക്കു നിന്നുതിരിയുവാനുള്ള ഒരു കൊച്ചുവീടുമാത്രമായിരുന്നത്രേ അതു്. ഇന്നോ? നോക്കൂ, നമ്മുടെ നാട്ടിൽ ഇത്രയും വലിയ ഒരു ഫാക്ടറിയുണ്ടോ? ഓരോ മാസത്തിലും പതിനായിരക്കണക്കിൽ ഉറുപ്പികവിലയ്ക്കുള്ള നൂൽക്കെട്ടുകൾ അതിന്നുള്ളിലേയ്ക്കു വരുന്നു; ലക്ഷക്കണക്കിൽ ഉറുപ്പികവിലയ്ക്കുള്ള ചരക്കു പുറമേയ്ക്കു പോകുന്നു. ഇതിന്നിടയിൽ എത്ര കയ്യുകൾ അവിടെ വേലചെയ്യുന്നുവെന്നോ! എല്ലാം യന്ത്രങ്ങളുടെ വേഗത്തിൽ; എല്ലാം യന്ത്രങ്ങളുടെ മരവിപ്പോടുകൂടി. ഉച്ചതിരിയുമ്പോഴേയ്ക്കും മൂടൽമഞ്ഞുപോലെ പഞ്ഞിപ്പൊടി അന്തരീക്ഷത്തെ പൊതിഞ്ഞിരിക്കും. ആ മങ്ങലിലൂടെ മനുഷ്യരും യന്ത്രങ്ങളും തിരിയുന്നു. ആ വീൎപ്പ്

മൂട്ടിക്കുന്ന മങ്ങലിൽ എല്ലാം അവ്യക്തവും ഭയാനകവുമായിത്തോന്നും. ഞെരുങ്ങിഉയരുന്ന പുകച്ചുരുളുകൾക്കിടയിലൂടെ പതുക്കെപ്പതുക്കെ നീങ്ങുന്ന പ്രേതങ്ങൾ. അവക്ക് വ്യക്തിത്വത്തോടുകൂടിയ രൂപമില്ല; ഭാവവുമില്ല. എല്ലാവർക്കും ഒരേ മേൽവിലാസം—തൊഴിലാളി. പക്ഷെ, കന്മതിലിനെ ഉരുമ്മിക്കൊണ്ടുപോകുന്ന നിരത്തിലൂടെ വല്ലപ്പോഴുമൊരു സായാഹ്നസഞ്ചാരത്തിന്നു പുറപ്പെടുന്ന നിങ്ങൾക്കിതൊന്നും മനസ്സിലാവില്ല. പുറമേയ്ക്കു കാണുന്നതു ക്രൂരൻ ചില്ലുജനാലകളാണ്. അതിൽ പാറിവീഴുന്ന പഞ്ഞിപ്പൊടി തുടച്ചു കളയാൻ പ്രത്യേകം വേലക്കാരുണ്ട്. ഇന്ന് അതിലൂടെ ഒരു നല്ല അഭിപ്രായവും കൊണ്ടേ നിങ്ങൾക്ക കടന്നുപോകാൻ കഴിയൂ. "ഒരു ഗംഭീരൻ ഫാക്ടറി"എന്നല്ല, കൂട്ടത്തിലുള്ള സുഹൃത്തിനോടു ഉടമസ്ഥന്മാരുടെ സംഘടനാചാതുര്യത്തെപ്പററി അല്പമൊന്ന് ഉപന്യസിച്ചെന്നും വരാം. ഈ സമയത്ത് കഴുത്തിടുക്കിൽനിന്നും മൂക്കിൻദ്വാരത്തിൽനിന്നും ചെവിത്തുളകൾക്കിടയിൽനിന്നും പഞ്ഞിപ്പൊടി തേങ്ങാപ്പീരപോലെ ഉരുട്ടിയെടുത്തു 'നാശം' എന്നു പറഞ്ഞു ഞങ്ങൾ നിലത്തെറിയുന്നതു നിങ്ങൾ കാണുന്നില്ല. പക്ഷെ, കാലംകൊണ്ടെല്ലാം പഴകി. ആ വമ്പിയ യന്ത്രങ്ങൾക്ക ചുററും നടക്കുന്ന ചെറിയ യന്ത്രങ്ങളായി ഞങ്ങൾ മാറിയിരിക്കയാണ്......"അദ്ദേഹം ഒന്നു നിർത്തി.

"ഇതൊന്നും നോക്കാനാളില്ലേ?"— ഞാൻ ചോദിച്ചു. "ഉണ്ട്. ക്രൂരൻ ആഫീസർമാരുണ്ട്. അവർ മാനേജിംഗ്ഡയറക്ടരുടെ മുറിയിൽ വന്നിരിക്കും; കാപ്പി കുടിക്കും; അല്പം വെടിപറയും. ഹല്ലോ! താങ്ക്സ്!- ഈ ശബ്ദങ്ങൾ കുറെ പുറപ്പെടുവിക്കും. കാറിലേറി തിരിച്ചുപോവുകയുംചെയ്യും.... അതുപോട്ടെ. അതൊക്കെ പറ

ഞ്ഞാൽ അവസാനമില്ല പറയാൻ തുടങ്ങിയതു മറെറാരു കഥയാണു്. ഞാൻ ഫാക്ടറിയിൽവന്നു മൂന്നുവർഷം കഴിഞ്ഞപ്പോഴാണു്, ഒരു പുതിയ ജീവിതങ്ങളുടെ ആ മങ്ങലുള്ള ലോകത്തിലേയ്ക്കു കടന്നുവന്നതു്. കത്രീന എന്നായിരുന്നു ആ പെൺകിടാവിൻെറ പേരു്. പാവപ്പെട്ട ഒരു ക്രിസ്ത്യൻകുടുംബത്തിലെ അംഗം. അവളുടെ അപ്പനെ ഞാനറിയും. ഒരു വണ്ടിപ്പണിക്കാരനായിരുന്നു. ചാഞ്ഞ പുന്നെല്ലുകൾപോലെ ഇടതൂർമ്മയോടെ കുഴിഞ്ഞ കവിളുകളിലേയ്ക്കു അമർന്നുകിടക്കുന്ന ഒരു ചെമ്പിച്ച കൊമ്പൻമീശയോടുകൂടി എപ്പോഴും കൂനിരുന്നു വേലചെയ്തിരുന്ന ആ മനുഷ്യൻ ഒരു നല്ല സത്യവിശ്വാസിയായിരുന്നു. ആ നിലയ്ക്കു് അയൽപക്കക്കാർക്കു് ഒരു മതിപ്പുമുണ്ടായിരുന്നു. അയാളായിരുന്നു ആ കുടുംബത്തിൻെറ ആകെയുള്ള താങ്ങും തണലും. കത്രീനയ്ക്കു നാലോ അഞ്ചോ വയസ്സുള്ളപ്പോൾ അയാൾ ക്ഷയംപിടിച്ചുമരിച്ചു. കലത്തിൻെറ മൂടടന്നപോലെയായി ആ കുടുംബം. ഒന്നും ബാക്കിയില്ല. അമ്മയും രണ്ടു കുഞ്ഞുങ്ങളും ഈ വലിയ ഭൂമിക്കു നടുവിൽ ഒററതിരിഞ്ഞുനിന്നു. മേസ്ത്രിയുടെ കുടുംബം എന്നപേരിലാണു് അവർ അറിയപ്പെട്ടിരുന്നതു്. മേസ്ത്രി മരിച്ചപ്പോൾ അവക്കൊരു മേൽവിലാസമില്ലാതായി. ആ ചെറിയ മനുഷ്യൻെറ അയൽപക്കക്കാരും ചെറിയ മനുഷ്യരായിരുന്നു. അവരെക്കൊണ്ടാകുന്നതുപോലെയെല്ലാം സഹായിച്ചു. പക്ഷെ, അതിന്നൊരതിരുണ്ടായിരുന്നു. എന്നിട്ടും ആ സ്ത്രീ എങ്ങിനെയെല്ലാമോ മക്കളെ ജീവിപ്പിച്ചു.

"കർത്താവ് കരുണയുള്ളവനാ. ആ വിശ്വാസത്തിലങ്ങു കഴിയാ, റൈററരേ"—ആ പാവപ്പെട്ട അമ്മ പലപ്പോഴും എന്നോടു പറയാറുണ്ടു്. അതിൽ കാര്യമി

ല്ലാസ്സയില്ല. അവർ മാനം വിററില്ല; ഇരന്നില്ല. എന്നി ട്ടും ജീവിച്ചുകളഞ്ഞു. വിശ്വാസം—അതല്ലേ ജീവിത ത്തിന്റെ പ്രേരണാശക്തി?......

എന്റെ ചങ്ങാതി ഒന്നു നിർത്തി മറുപടിയും പ്രതീ ക്ഷിച്ചിട്ടെന്നപോലെ മുഖത്തേയ്ക്കു നോക്കി.

"വിശ്വാസവും യുക്തിയും—അതൊരു നീണ്ട പ്രശ്ന മാണ്. കഥ തുടരൂ"—ഞാൻ ഒഴിഞ്ഞുകളഞ്ഞു.

"അങ്ങിനെ, കത്രീന തപ്പിപ്പിടിച്ചു പന്തിരണ്ടു വ യസ്സിലെത്തി. മകളെ വല്ല തൊഴിലിനയച്ചാലല്ലാതെ ഗതിയില്ല. അമ്മ ഞങ്ങളുടെ മുതലാളിയെ കാണാൻ ചെന്നു. അദ്ദേഹം എന്തെങ്കിലും ചെയ്യാതിരിക്കയില്ലെ ന്നു് അവർക്കുറപ്പുണ്ട്. കർത്താവിലും പരിശുദ്ധാത്മാവി ലും തിരുസഭയിലും വിശ്വസിക്കുന്ന ഒരു നല്ല ക്രിസ്ത്യാനി യാണല്ലോ അദ്ദേഹം. പള്ളിക്കും പട്ടക്കാർക്കുംവേണ്ടി ധാരാളം പണം ചെലവുചെയ്യുവനാണ്; ചെയ്യുന്നവനാ ണ്. ആ ഉയർന്നമാളികയുടെ താഴത്തെ പടിയിൽ മൂന്നു ദിവസം ആ സ്ത്രീക്കു കാത്തുനില്ക്കേണ്ടിവന്നു. മുകളിൽ തിരക്കാണ്. പലരും വരുന്നു; പോവുന്നു. കാറുകളുടെ ഹോറൺതന്നെ. നാലാംദിവസം മുതലാളി പുറത്തേക്കി റങ്ങുമ്പോഴാണ് അവർ അടുത്തേയ്ക്കുചെന്നു.

"എനിക്ക് ഒന്നുപറയാൻ......"

അയാൾ തിരിഞ്ഞുനോക്കി. "ഉം-ഠ?......"

അമ്മ തന്റെ സങ്കടാവസ്ഥ വിസ്തരിച്ചുപറഞ്ഞു. ഒടുവിൽ, മകളുടെ കാര്യവും എടുത്തുവെച്ചു.

"ഞാൻ വ്യസനിക്കുന്നു. ഒഴിവില്ലല്ലോ. എത്രപേ രാണ് വരുന്നതു്. എല്ലാവരേയും പോററാൻ എന്നാൽ കഴിയുമോ?"

"കർത്താവിനെ ഓർത്തു്........." ആ അമ്മ വീണ്ടും

കെഞ്ചി. അയാൾ അവളെ ഒരിക്കൽക്കൂടിനോക്കി. ഒരു സത്യവിശ്വാസി ശരണം പ്രാപിച്ചിരിക്കയാണ്. ചർച്ച് കൗൺസിലിലെ ബഹുമാന്യനായ ഒരു മെമ്പറാണയാൾ. തനിക്ക് ആ സ്ത്രീയോടു ഒരു കടമയുമില്ലേ? ഒരു നിമിഷം ആലോചിച്ചു. എന്നിട്ട് തലയുയർത്തിപ്പിടിച്ചുകൊണ്ടു് പറഞ്ഞു: "ശരി, മകളോടു ഫാക്ടറിയിൽ വരാൻ പറയൂ."

"ഓ, വലിയ ദയവായി, മുതലാളി......"

ഒരിളംപുഞ്ചിരിയോടുകൂടി കോണിയുടെ മുകളിലെ പടിയിലേയ്ക്കു കാലെടുത്തുവയ്ക്കുമ്പോൾ, തലേന്നാൾ മെൻറിങ്ങ്ഡിപ്പാർട്ടുമെൻറിൽ ഒരു പെൺകുട്ടി വേണമെന്നു് സൂപ്പർവൈസർ പറഞ്ഞതു് അയാൾ ഓർത്തു.

പിറേറന്നുമുതൽക്കു് കത്രീന അവിടെ വേലക്കാരിയായി ചേർക്കപ്പെട്ടു. ആദ്യമാദ്യം ആരും അവളെ കണ്ടതേയില്ല. മററു പല യന്ത്രസാമഗ്രികളുടെ കൂട്ടത്തിൽ അവളും ഒന്നു്. വെള്ളത്തിൽവീണ കോഴിയെപ്പോലെ അവൾ ഒരു മൂക്കിൽ കൂനിക്കൂടിയിരുന്നു. ദിവസങ്ങളും ആഴ്ചകളും അങ്ങിനെ കടന്നുപോയി. ആദ്യത്തെ സംഭ്രമം തീർന്നപ്പോൾ, ജീവിതം അല്പമൊരു താളക്കത്തിൽ ചെന്നുവീണപ്പോൾ, അവൾക്കും ചിറകും തൂവലുംവെച്ചു. അവ പതുക്കെ വിടരാനും തുടങ്ങി. വേനല്ക്കു നനയുള്ള ചെടിപോലെ, ദരിദ്രയായ ആ പെൺകിടാവിന്നു് ഈ അല്പവരുമാനംതന്നെ നല്ല വ്യത്യാസം വരുത്തി. അവൾ തഴച്ചു, പൂത്തു. ഒരതിസുന്ദരിയൊന്നുമല്ലെങ്കിലും നല്ല മുഖശ്രീയുണ്ടായിരുന്നു. ഉരുണ്ട കവിളുകളിൽ ഒരരുണിമ തലകാട്ടി. ശോകപൂർണ്ണമായ ആ മന്ദസ്മിതത്തിന്നു് ഒരു കാവ്യാത്മകതയുണ്ടായി. അതൊരു വിധിയോ നിഷേധമോ ആയിരുന്നില്ല—ഒരനുവാദം.

"പെണ്ണ് തട്ടിക്കൂടി നന്നായി"—ലേഡീസൂപ്രവൈസർ ഒരു ദിവസം എന്നോടു പറഞ്ഞു. ശരിയാണ്; കത്രീന ഒരാളാവുകയായിരുന്നു.

എടുത്തുവെച്ചപോലെയാണ് അവൾ വളരുന്നത്, പക്ഷെ, കത്രീന അതറിഞ്ഞിരുന്നില്ല. തൻമൂലം ആ പൂന്തോപ്പിൽ വിരിയുന്ന എല്ലാ പുഷ്പങ്ങളും അകൃത്രിമമായിരുന്നു. ഞങ്ങളാരെങ്കിലും ചോദിച്ചാൽ അവൾ മറുപടി പറയുകയില്ല. ഒന്നു തലയിളക്കും, കണ്ണുവെട്ടിക്കും, ഒടുവിൽ ഒന്നു മന്ദസ്മിതംകൊള്ളുകയും ചെയ്യും–ആ ശോകാത്മകമായ മന്ദസ്മിതം.

ഏററവും നിഭൃതയും നിശ്ശബ്ദയുമായതുകൊണ്ടു തന്നെ അവൾ ഏററവുമധികം ശ്രദ്ധയെ ആകർഷിച്ചു. ആ കണ്ണുകളിലൂടെ വിഷമംപിടിച്ച വിചാരങ്ങൾ എത്തിനോക്കുന്നതുപോലെതോന്നി. അവയെന്താണ്?....

അവളെക്കൊണ്ടെന്തെങ്കിലും സംസാരിപ്പിക്കാൻ ഞാൻ യത്നിച്ചുനോക്കിയിട്ടുണ്ട്.

'കത്രീനാ, നിൻെറ പണികഴിഞ്ഞുവോ?'

മറുപടി ഒരു തലയിളക്കലായിരിക്കും, തുടന്ന് ഒരു പുഞ്ചിരിയും–ആ ശോകാത്മകമായ പുഞ്ചിരി! ചോദ്യങ്ങൾ മാറിമാറി ചോദിച്ചു. മറുപടിപറഞ്ഞേ കഴിയൂ എന്ന ചോദ്യങ്ങൾവരെ നീട്ടിക്കൊണ്ടുപോയി.

"കഴിഞ്ഞയാഴ്ചയിൽ നിനക്കെന്തു കൂലിയുണ്ടായിരുന്നു കത്രീന?"

"രണ്ടുറുപ്പിക നാലണ"–മന്ത്രിക്കുന്നതുപോലെയായിരുന്നു മറുപടി.

"കുടുംബച്ചിലവിന് അതു തികയുന്നുണ്ടോ?"

ഒരു മന്ദസ്മിതം. അതിൽനിന്നു ചോദ്യകർത്താവിൻെറ മനോധർമ്മംപോലെ ഉണ്ടെന്നോ ഇല്ലെന്നോ ഗ്ര

ഹിക്കാം. കത്രീന എല്ലാവരുമായി അടുപ്പത്തിലാണ്; എന്നാൽ, ആരുമായി പ്രത്യേകിച്ചൊരു അടുപ്പമില്ല താനും. ഉള്ളംകയ്യിലെ ചങ്ങാതിമാരായി ആരുമില്ല; വീറെഴുന്ന ഒരു ശത്രുവുമില്ല. ഇക്കാരണംകൊണ്ടാവാം അവളെക്കുറിച്ച് ആർക്കുമൊരു എതിരഭിപ്രായമില്ല. അഥവാ, അഭിപ്രായമേയില്ല. ഒരു ദിവസം അവളെപ്പറ്റി ഞാൻ ലേഡിസൂപ്രവൈസറോട്ട ചോദിച്ചു.

"അയ്യോ, പശു; വെറുംപശു!" ആ സ്ത്രീ പറഞ്ഞു.

അവർ തിരിച്ചുപോയപ്പോൾ ഞാൻ ആ 'വെറും പശുവിനെ' ഒന്നുനോക്കി. യൗവ്വനം അവളുടെ സ്വഭാവത്തിൽ ഒരു വ്യത്യാസവും വരുത്തിയിട്ടില്ല. തലമുടിക്കെട്ടിൽ അവൾ പൂന്തൊപ്പുവളർത്തിയില്ല; മുഖത്തു പൗഡറിട്ടില്ല; കാൽവിരൽകൊണ്ട് ഒന്നും വരച്ചില്ല; പ്രസക്തിയില്ലാത്തിടത്തു പൊട്ടിച്ചിരിക്കുകയും പ്രസക്തിയുള്ളിടത്തു ഗൌരവംകൊള്ളുകയും ചെയ്തില്ല. അവൾ യൗവനത്തെ ആഗ്രഹിക്കുകയല്ല, യൗവനം അവളെ പൊത്തിപ്പിടിക്കുകയാണെന്നാണ തോന്നുക. ശോകാത്മകമായ ആ പുഞ്ചിരിമാത്രം സ്ഫുടതരമായിവന്നു. എന്റെ ചങ്ങാതിയൊന്നു നിർത്തി. ഒരിടത്തേയ്ക്ക് ഉറപ്പിച്ചുനോക്കിക്കൊണ്ട് അല്പനേരമിരുന്നു.

"എന്നിട്ട്, പറയൂ"—ഞാൻ തിരക്കി.

"പറയാം. ജീവിതം എത്രമേൽ കെട്ടുപിണഞ്ഞതാണെന്ന് ആലോചിക്കുകയാണ ഞാൻ. അപ്രതീക്ഷിതമായ കാര്യങ്ങൾ ചിരപ്രതീക്ഷിതങ്ങളെപ്പോലെ പൊന്തിവരുന്നു. ഒരു ശൂന്യതയിൽനിന്ന് ഒരു മനുഷ്യപരമ്പര മുഴുവൻ പൊങ്ങിവരുന്നതു കാണാം. അപ്പോഴ, നിങ്ങൾ ഉററുനോക്കൂ. അതാ, അവിടെ വേരും വേട്ടമെല്ലാം ഉണ്ടായിരുന്നു. അതേവരെ ആയിടത്തെക്കുറി

ഒരഭിപ്രായവും നിങ്ങൾക്കുണ്ടാവില്ല. ഞങ്ങളുടെ മുതലാളിക്കുപോലും കത്രീനായെക്കുറിച്ച് അഭിപ്രായമുണ്ടാകുന്നില്ല."

"മുതലാളിയ്ക്കു് ഓരോ പണിക്കാരെക്കുറിച്ചും അഭിപ്രായമുണ്ടാകുമോ?—ഞാൻ ഇടയിൽക്കടന്നു ചോദിച്ചു.

"ദ്യോ,ൻെറ അപ്പാ! ആ മൂപ്പരെ നിങ്ങളറിയില്ല. ഫിററ്ലരുടെ തലയെടുപ്പോടെ നിശ്ശബ്ദമായി ഫാക്ടറികളിലൂടെ നടന്നുപോകുന്ന ആ സ്വല്പസമയത്തിന്നുള്ളിൽ അങ്ങേർ ഓരോരുത്തരേയും പഠിച്ചുകഴിയും. കണ്ണാടയുടെ ഇടയിലൂടെയുള്ള ആ ചെരിഞ്ഞ വീക്ഷണം വേലക്കാർ കണ്ടില്ല. എല്ലാവൎക്കും അങ്ങേരെ ഭയമായിരുന്നു പലരെപ്പററിയും അങ്ങേർ എന്നോടു പറഞ്ഞിട്ടുണ്ടു്: 'ദാ, നോക്കു്. ആ മറിയ മാദാസ്സൂത്രക്കാരിയാണു്' അല്ലെങ്കിൽ 'ആ മാധവി മറയിയാണു്' അതുമല്ലെങ്കിൽ 'ജാനകിയുണ്ടല്ലോ, ദുൎന്നടപ്പുകാരിയാ,-ഞാനറിയും.' അങ്ങനെ പലരെപ്പററിയും. ഒടുവിൽ, 'ബുദ്ധികെട്ടവനേ, മനസ്സിലായോ?' എന്നർത്ഥത്തിൽ എൻെറ മുഖത്തേയ്ക്കൊന്നു നോക്കുകയും ചെയ്യും. ദുൎന്നടവടിയെ മൂപ്പർ തീരെ പൊറുക്കുകയില്ല, മിതവാക്കായ അദ്ദേഹം ആ കാര്യത്തെപ്പററി നീട്ടിനീട്ടി പറയും. 'എങ്ങിനെയാണു ഈ പെൺകുട്ടികൾ ഈ വിധം ഉടുത്തൊരുങ്ങുന്നതു്. ഞാൻ കൊടുക്കുന്നതു് ഇത്രയാണെന്നു് എനിക്കറിയാം. തലയിൽ തിരുകിയ പൂ നോക്കൂ. ഒരണയിൽ മീതെ അതിന്നു ചിലവാകും. ഇതൊക്കെ എങ്ങിനെ സാധിക്കുന്നു?' ഒരിക്കൽക്കൂടെ 'മന്താ, മനസ്സിലായോ?' എന്നത്ഥത്തിൽ എന്നെനോക്കി. 'അവിടുത്തെ ബുദ്ധിവിശേഷം!' എന്നർത്ഥത്തിൽ ഞാൻ പുഞ്ചിരികൊള്ളുകയും ചെയ്തു. പണക്കാരുടെ അടുത്തു ജോലി ചെയ്യാനുള്ള

ആദ്യത്തെ പഠിപ്പ് പുഞ്ചിരിക്കൊള്ളലാണ്. മിട്ടക്കാ എന്ന വിളിക്കുമ്പോൾ 'അവിടത്തെ ദയ' എന്നർത്ഥത്തിൽ പുഞ്ചിരിക്കൊള്ളുന്നതു പാട്ടല്ല. കഴുതേ എന്ന വിളിക്കുമ്പോഴും അതേ പുഞ്ചിരി. കൊല്ലങ്ങളായി ഞാനതു പരിചയിച്ചിരുന്നു. അതേ, ചെറുപ്പുരാൻ തോന്നുന്ന സന്ദർഭത്തിലും ഞാൻ പുഞ്ചിരിപൊഴിച്ചു. അന്നും ഞാൻ പുഞ്ചിരിക്കൊണ്ട് ആ മനുഷ്യനെ പ്രോത്സാഹിപ്പിച്ചു. ആ പ്രസംഗം, പ്രതീക്ഷിച്ചവണ്ണം, നീണ്ടുപോയി. 'ഇവററ നന്നാവില്ല. ദൈവിത്തലും നീതിയിലും വിശ്വാസമില്ല. ഉന്നപ്പുകാർ! നോക്കൂ, കിട്ടുന്നതൊക്കെ ഇങ്ങനെ ധൂർത്തടിക്കുകയാണ്. ലഘുജീവിതത്തിന്റെ മഹത്വം അറിയില്ല. ഒരൊററ നിലയങ്കികൊണ്ട് ജീവിതംമുഴുവൻ കഴിച്ചവനാണ് ഭൂമിയിൽ പിറന്നവരിൽവെച്ച് ഏററവും വലിയവൻ.........' ആ മനുഷ്യൻ സ്വല്പനേരം കണ്ണടച്ചിരുന്നു. ഞാൻ 'ആമേൻ' എന്നു പറഞ്ഞില്ല. അങ്ങോർ ശാന്തമായൊരു സ്വരത്തിൽ തുടന്നു. 'ഞാനും ആഗ്രഹിക്കുന്നതു് സോഷ്യലിസം വരണമെന്നുതന്നെയാണ്. അതു മനുഷ്യനു നീതി നൽകും. പക്ഷേ, ഉന്നപ്പ്!......' ഞാൻ വെറുങ്ങലിച്ചുനിന്നു. സോഷ്യലിസം എന്നൊരു വാക്കേ എനിക്കറിഞ്ഞുകൂടെന്ന് വൈദഗ്ദ്ധ്യത്തോടെ അഭിനയിക്കുകയും ചെയ്തു. ആ സന്മാർഗ്ഗോപദേശം അനർഗ്ഗളമായി അഭംഗുരമായി ഒഴുകുമ്പോൾ, എന്റെ ഹൃദയം മന്ത്രിച്ചു് മറെറാരു കഥയായിരുന്നു—അയാളുടെ വെപ്പാട്ടിയുടെ കഥ..." "ആരുടെ കഥ?"

"അയാളുടെ വെപ്പാട്ടിയുടെ. ഒരു ഭാര്യയും മൂന്നു കുട്ടികളും—ഇവക്കു പുറമേ അങ്ങിനെ ഒന്നിനെക്കൂടി അദ്ദേഹത്തിനു പുലർത്തേണ്ടതുണ്ടായിരുന്നു. ഒരു വെപ്പാട്ടിയാണെന്നുവെച്ചിട്ടല്ലാ, അങ്ങോർ ആദ്യമവളെ സമീപി

ച്ചതു്. സുന്ദരിയും തനിക്കാം പോരുമയുള്ളവളും എല്ലാ മാന്യസ്ഥാനങ്ങളിലും കസേല നൽകപ്പെട്ടന്നവളുമായ ആ സൊസൈററിലേഡിയെ അദ്ദേഹം ആദ്യം കണ്ടതു് കലക്ടരുടെ ഒരു വിരുന്നവേളയിലായിരുന്നു. വിരുന്നിനു ശേഷം പലരും നന്ദിപ്രകടനങ്ങൾ നടത്തി. വനിതാ വിഭാഗത്തിന്റെ പ്രതിനിധിയായിട്ടു് സംസാരിച്ചതു് ആ മാന്യസ്ത്രീയായിരുന്നു. പൂവമ്പഴംപോലുള്ള ആ അന്തഃസ്ഥയുടെ സംഭാഷണം എല്ലാവർക്കും പിടിച്ചു, എല്ലാവരും കയ്യടിച്ചു, കനപ്പിച്ച മുഖവുമായി ഒരിടത്തിരുന്ന ഞങ്ങളുടെ മുതലാളിപോലും. പിരിയുമ്പോഴും എല്ലാവരും അവൾക്കു കൈകൊടുത്തു; മുതലാളിയും. അങ്ങോർ അവളെ ഒന്ന ഉഴന്നിനോക്കുകയും ചെയ്തു. എന്തു്? ഉഴന്നിനോക്കി." സ്നേഹിതൻ സംഭാഷണം നിർത്തി എന്റെ മുഖത്തേയ്ക്കു ഉഴന്നിനോക്കി.

"അതുശരി. മനസ്സിലായി."—ഞാൻ സമ്മതിച്ചു.

ഇല്ല, മനസ്സിലായില്ല. ഒരു വെപ്പാട്ടിയെ അവളിൽ കണ്ടിട്ടല്ലാ അങ്ങോർ പുഞ്ചിരിക്കൊണ്ടതു്."

"പിന്നെ?"

"ബിസിനസ്സിന്നുള്ള ഒരുപകരണമായി അവളെ ഉപയോഗപ്പെടുത്താം. അവളെ വീട്ടിലേയ്ക്കു ക്ഷണിക്കുകയും ചെയ്തു. ഇത്തരം വിരുന്നുകൾ അവൾക്കു പരിചിതമാണ്. അവൾ ഒരു മാന്യസ്ത്രീയാണ്; മുൻസിപ്പൽ കൌൺസിലർപോലുമാണ്. അവൾ വന്നു; വിരുന്ന സ്വീകരിച്ചു. സ്വന്തം കാറിൽ അവളെ തിരിച്ചയയ്ക്കുമ്പോൾ അങ്ങോർ പടിവരെ അനുയാത്രയും ചെയ്തു. അങ്ങനെ ആവശ്യമുള്ള അധികാരസ്ഥാനങ്ങളിലെല്ലാം ആ മാന്യസ്ത്രീയെ ഒരു ചൂണ്ടലാക്കി ഉപയോഗപ്പെടുത്തി. ഫലവും കിട്ടി. ഒരബദ്ധമേ പററിയുള്ളു."

"എന്തേ?"—ഞാൻ ചോദിച്ചുപോയി.

"അവളിട്ട ചൂണ്ടൽ താനും കൊത്തിവിഴുങ്ങുകയായിരുന്നുവെന്ന് മുതലാളി അറിഞ്ഞില്ല. ആ മാന്യസ്ത്രീ അദ്ദേഹത്തെ കടിച്ചെടുത്തില്ല. ഇരപിടിക്കുന്ന ഒരു സർപ്പകന്യകയെപ്പോലെ സ്വശരീരംകൊണ്ട് അങ്ങോരുടെ ദേഹത്തിലും ആത്മാവിലും ഉറയിറക്കി. പതുക്കെപ്പതുക്കെ അവൾ ഇങ്ങോട്ടു വരാതായി. എല്ലാ സായാഹ്നങ്ങളിലും മുതലാളി അങ്ങോട്ട് എത്തിക്കൊള്ളും. വീട്ടിൽനിന്ന് ഇറങ്ങുമ്പോൾ, കനപ്പിച്ച മുഖഭാവവുമായി ഭാര്യ നോക്കിനില്ക്കും. കുട്ടികൾ പ്രകാശമാനങ്ങളായ മെഴുകുതിരിക്കാലുകൾക്കുമുമ്പിൽ മുട്ടുകുത്തി സങ്കീർത്തനംപാടും.

"ഈവഴി വലിയോരിടുക്കം ഞെരുക്കം
ആരുണ്ടതിലെ കടന്നീടാൻ......"

ആരും തടഞ്ഞില്ല; എതിർ പറഞ്ഞില്ല; പിറുപിറുത്തുപോലുമില്ല. ഹൃദയമമർന്നുപോകുന്ന ഒരു നെടുവീർപ്പുമാത്രം അവൾ ചാരിനില്ക്കുന്നതൂണിനെ ആശ്ലേഷിച്ചു. നിറഞ്ഞുതുളുമ്പുന്ന കണ്ണുകളോടെ ആ ഭാര്യ കിടപ്പറയിലേയ്ക്കു പോകുകയും ചെയ്തു. എളിയ നിലയിൽനിന്ന് സ്വപരിശ്രമംകൊണ്ട് ഉയർന്നുവന്ന അദ്ദേഹം തനിക്കാം പോരുമയും തന്നിഷ്ടവുമുള്ള ആളായിരുന്നു. ഗുണദോഷിക്കൽ ശുണ്ഠികയററുകയേ ഉള്ളുവെന്ന് അവൾക്കറിയാം.

ആ ഗതി നിർബാധമായിരുന്നു. ഒന്നാംമന്ത്രി വെപ്പാട്ടിയായി. ഫാക്ടറിക്കാര്യങ്ങളിൽപ്പോലും അവളുടെ അഭിപ്രായങ്ങൾ അവസാന വിധിയായിത്തീർന്നു.

ഈ കഥകളെല്ലാം മുതലാളിയുടെ ആ സദാചാരപ്രസംഗത്തിനൊപ്പം എന്റെ ഹൃദയത്തിൽ ചുരുൾ നിവർന്നുവന്നു. പക്ഷേ, ഞാൻ എല്ലാം വിഴുങ്ങി. ആകാശത്തിനുചുവടെ അദ്ദേഹത്തോളം സദാചാരനിഷ്ഠനായി

ഒരാളം ഇല്ലെന്നു സൂചിപ്പിക്കുകയും ചെയ്തു. അങ്ങിനെ എല്ലാ വേലക്കാരെപ്പററിയും കണിശമായ അഭിപ്രായമുണ്ടായിരുന്ന മുതലാളിക്കുപോലും കത്രീനയെപ്പററി ഒരഭിപ്രായമുണ്ടെന്നു തോന്നിയില്ല. അവൾ ഒരു ജീവിയായിരുന്നില്ല; ഒരു ജീവൻെറ നിഴൽ.

വിളറുന്ന ചന്ദ്രക്കലപോലെ എന്തോ ഒന്ന് കത്രീനയുടെ പുഞ്ചിരിയിലുണ്ടായിരുന്നുവെന്ന് ഞാൻ പറഞ്ഞുവല്ലോ: അതു വാടാതെ നില്ക്കണമെന്ന് ഞാൻ ആഗ്രഹിച്ചിരുന്നു. എന്നിട്ടും, അതു പതുക്കെപ്പതുക്കെ വാടുകയാണ്. ആ കണ്ണുകളിൽ ഭയവും വിഷാദവും തങ്ങിനിന്നു. അവയ്ക്കു ചുററും ഒരു വലിഞ്ഞു പിടിക്കൽ; കവിളുകൾക്കു തളർച്ച. കാരണം മനസ്സിലായില്ല. യഥാർത്ഥത്തിൽ അവൾ സന്തോഷിക്കേണ്ട സമയമാണ്. കൂലി സ്വല്പം കൂടിയിട്ടുണ്ട്. ജീവിതം കുറെക്കൂടി ആശ്വാസപ്രദമാവുകയാണല്ലോ. കത്രീന സ്വതേ ഒരു കടംകഥയാണ്; ഇപ്പോൾ കടംകഥയിന്മേൽ കടംകഥയായി.

അടുത്ത ദിവസം മുതലാളി എന്നെ ആഫീസു മുറിയിലേയ്ക്കു വിളിപ്പിച്ചു. എന്തു പുതിയ കല്പനയും കൊണ്ടാണാവോ വന്നിട്ടുള്ളതെന്ന് ഓർത്ത് ഞാൻ ചെന്നു.

'പിന്നെ, ആ കത്രീന അവിടെയില്ലേ?

'ഉണ്ട്.' ഞാൻ ഉല്ക്കണ്ഠിതനായി.

'അവൾ എങ്ങിനെയുണ്ട്?'

'മോശമില്ല. പണിയെടുക്കും'

'അവളുടെ ഇപ്പോഴത്തെ സ്ഥിതി എന്താണെന്ന്?'

ആ ചോദ്യത്തിൻെറ അർത്ഥം എനിക്കു മനസ്സിലായില്ല. അവളുടെ ഇപ്പോഴത്തെ സ്ഥിതി......?

'വിശേഷമൊന്നുമില്ല' ഞാൻ തട്ടിവിട്ടു.

"താൻ ഏതു ലോകത്തിലാണ് ജീവിക്കുന്നത്? വൈകുന്നേരംവരെ ഇവിടെ കഴിച്ചുകൂട്ടും: ഒന്നും അറിയുന്നുമില്ല. ശ്രദ്ധയില്ല."

ഞാൻ നിശ്ശബ്ദനായിനിന്നു. കർത്താവേ, ഇനി ഒരു മൈതാനപ്രസംഗം മുഴുവൻ തീററിയിട്ടേ കാര്യമിങ്ങോട്ടു പറയൂ.

'താനറിഞ്ഞോ, ആ പെണ്ണിനു ഗർഭമുണ്ട്.'

അതിനു ഞാനെന്തുചെയ്യണമെന്നു ചോദിക്കാനാണ് തോന്നിയതു്. പക്ഷേ, പറഞ്ഞതിങ്ങനെയാണ് "ഇല്ല"

"ഒന്നിനും ശ്രദ്ധയില്ല. ഇത്തരം പെണ്ണുങ്ങളെ വച്ചുകൊണ്ടിരുന്നാൽ കമ്പനിയുടെ പേരു് എന്താവും?"

ഞാൻ ഒന്നുംമിണ്ടിയില്ല.

'താനെന്താ മിഴിക്കുന്നതു്? അവളെ പറഞ്ഞയയ്ക്കു പോവൂ.'

ഞാൻ ഫാക്ടറിയിലേയ്ക്കു തിരിച്ചു. ഇതു നേരാണെന്നു വരുമോ?

കത്രീനയെ അടിമുടി ഒന്നുനോക്കി. ആ പെൺകിടാവിൻെറ പരുങ്ങൽ സ്പഷ്ടമായിരുന്നു. എങ്കിലും അവളോടു ഒന്നും പറയാൻ തോന്നിയില്ല.

ഇതെങ്ങിനെ? ലേഡീസൂപ്പർവൈസറുടെ വാക്കുകൾ എൻെറ ഹൃദയത്തിൽ ഒരിക്കൽക്കൂടി മുഴങ്ങി: പശു, വെറുംപശു! കത്രീനയോട് എനിക്ക് കഠിനമായ വെറുപ്പാണ് അപ്പോൾ തോന്നിയതു്. ഒരു തെമ്മാടിപ്പെണ്ണ്! പക്ഷേ, നാഴികകൾ കഴിഞ്ഞപ്പോൾ, അവളെപിരിച്ചയയ്ക്കുന്നതിലുള്ള അസുഖമാണ് എന്നെ ശ്രുണ്ടിപിടിപ്പിച്ചതെന്ന് ഞാൻ കണ്ടുപിടിച്ചു. അമർത്തിവച്ചിട്ടു കാര്യമില്ല. ആ കഠിനകർമ്മം ഞാൻതന്നെ ചെയ്യണം. ലേഡീസൂപ്പർവൈസറെ വിളിച്ചു കാര്യം ധരിപ്പിച്ചു.

"എൻെറ റൈററരേ, ഒരാഴ്ചയായി എനിക്കു സംശയം തുടങ്ങിയിട്ട്" "അവർ ഒരു കറത്തിപ്പാട്ടരീതിയിൽ ആരംഭിച്ചു. 'പെണ്ണിന്ന് ഒരു വല്ലായ്മ; ഓക്കാനം; തളർച്ച. ഇന്നലെ ഏതാണ്ടൊരു ഉൗഹവും കിട്ടി. തീർച്ചപ്പെട്ടിട്ടല്ലേ പറഞ്ഞുകൂട.'

'എന്തൂഹം?'

പല പൊടിപ്പും തൊങ്ങലുമായി ഒരു നീണ്ട കഥയതാ, ക്ഷത്തഴിഞ്ഞുവരുന്നു. കത്രീനയുടെ അമ്മത്താവഴിക്കാരുമായി അകന്ന ബന്ധമുള്ള ഒരു ചെറുക്കൻ പട്ടാളത്തിൽനിന്ന് അവധിയിൽ വന്നപ്പോൾ അവളുടെ വീട്ടിൽ താമസിച്ചിരുന്നപോൽ. ചെറുക്കൻ കണ്ടാൽ കൊള്ളാം; ശീലവും മോശമില്ല. മൂന്നാഴ്ചക്കാലം അവിടെ താമസിച്ചു. ഒരു മോതിരവും വിവാഹം കഴിക്കാമെന്ന വാഗ്ദാനവും നൽകി അവൻ പോയി. കത്രീനയ്ക്കു കറെശ്ശ തളർച്ചയും തുടങ്ങി.

'ഇതിലെന്താണ്, അക്കാ?'

'ഒന്നുമില്ലേ? അവളൊരു സത്യവിശ്വാസിയല്ലേ? ചെറുപ്പമായിട്ടുതന്നെയാണ് എല്ലാവർക്കും പ്രായമായത്. ഈ കാര്യങ്ങളൊന്നും ഓർക്കാൻ ധൈര്യപ്പെട്ടിരുന്നില്ല.' തൻെറ ഉൗഴത്തെ ആ സ്ത്രീ ഉപയോഗപ്പെടുത്തി. 'അവൻ കല്യാണം കഴിക്കുമല്ലോ, അക്കാ?'

'സഭയറിയണ്ടേ? തിരുസഭയെ തെററി ഒരു സത്യവിശ്വാസി നടക്കാമോ?'

അവരോടു വാദിച്ചിട്ടു പ്രയോജനമുണ്ടായിരുന്നില്ല. അതു് എൻെറനിലയെ തെററിദ്ധരിപ്പിക്കുവാനേ ഉതകു. ഞാൻ നിശ്ശബ്ദനായിരുന്നു. അവളെ പറഞ്ഞയയ്ക്കണം. എന്തുകുററംചെയ്തു ആ പാവപ്പെട്ട പെണ്ണ്? ഏതു പെണ്ണാണ് മനസ്സോടെ ഒരു കാമുകനെ പുറംകാലുകൊണ്ട്

തട്ടിക്കളയുക? കാലത്തിൻെറ വെള്ളിക്കമ്പികൾ തല യിൽചൂടി നടക്കുന്ന കന്യകകളുടെ ഹൃദയാന്തർഭാഗത്തു പോലും ശരല്ക്കാലവൃക്ഷങ്ങളെപ്പോലെ, ഇലകൊഴിഞ്ഞ ചില പ്രണയബന്ധങ്ങൾ ബാക്കിനില്പുണ്ടാവില്ലേ?

ഒന്നുപെറാൻ കൊതിക്കാത്ത പെണ്ണേതാണ്? അ തിന്നുവേണ്ടി ഗർഭഭാരവും ഈററുനോവും അവർ താ ങ്ങുന്നു. പെററമക്കളൊക്കെ-ചത്ത പെണ്ണിന്നും ആശംപാ സമുണ്ട്; മച്ചിക്കോ? ആലോചനകളങ്ങിനെ മനസ്സിൽ കുത്തിമറിഞ്ഞു. എങ്കിലും ഞാൻ ഒന്നും ആ സ്ത്രീയോടു പറഞ്ഞില്ല.

'അക്കാ, ഇതെങ്ങിനെ മുതലാളി അറിഞ്ഞു?

അവർ ഒന്നു പതുക്കെ ചിരിച്ചു. എന്നിട്ട്, ഒരു ന വോഢയുടെ ലജ്ജാഭാരത്തോടെ ഇങ്ങനെ മൊഴിയുകയും ചെയ്തു. 'ഞാനെങ്ങിനെ അറിയാനാണ് റൈററരേ?' എന്നുവെച്ചാൽ തനിക്കെല്ലാം അറിയാം; എങ്കിലും അതു പറയാൻ പാടുണ്ടോ എന്നാണർത്ഥം. എന്നിട്ട്, ഒന്നു കൂടി ചോദിച്ചോളൂ എന്നൊരു മുഖഭാവവും കാട്ടി.

'അക്കാ, ഞാനാരോടെങ്കിലും പറയുമോ?'

'ഞാൻ പറഞ്ഞെന്നറിഞ്ഞാൽ എൻെറ ഗതി—'

'പരഗതിതന്നെ. അതെനിക്കറിയില്ലേ അക്കാ?'

അവർ നാലുപുറവും ഒന്നു കണ്ണോടിച്ചു പതുക്കെ മന്ത്രിച്ചു.

'മറേറ മൂപ്പത്ത്യാരില്ലേ? അവിടുത്തെ കല്പനയാ.'

മുതലാളിയുടെ വെപ്പാട്ടിയെക്കുറിച്ചാണവർ സം സാരിക്കുന്നതെന്ന് എനിക്കു മനസ്സിലായി.

'അവളെങ്ങിനെ അറിഞ്ഞു?'

'ഈ പെണ്ണിൻെറ വീട് തൊട്ടതല്ലേ?'

എല്ലാം മനസ്സിലാകുന്നുണ്ട്. വെപ്പാട്ടിയുടെ വിധി

യാണ്; ഇനി അപ്പീലില്ല.

അന്നു വൈകുന്നേരം കത്രീനയെ വിളിപ്പിച്ചു. പേടിച്ചരണ്ട മുഖഭാവവുമായി അവൾ എന്റെ മേശയ്ക്കരികെ വന്നുനിന്നു. ആ തളർന്ന കവിളുകളും നീലിമയിരട്ടിച്ച കണ്ണുകളും ശോകാത്മകമായ വീക്ഷണവും കുററം ഏററുപറഞ്ഞു. ആ അവിവാഹിതയായ ഗർഭിണിയെ പ്രകൃതി കയ്യൊഴിച്ചില്ല. പ്രഥമഗർഭകാലത്തുണ്ടാകുന്ന ചന്തമൊക്കെ കത്രീനയ്ക്കുമുണ്ടായി. ആ മാറിടം അല്പം കൂടി കനത്തിട്ടുണ്ട്. ഒരു പുതിയ തലമുറയെ ഊട്ടിവളർത്താൻ അതു പാകപ്പെടുകയാണ്. പക്ഷേ, ഇതു കാണേണ്ട കണ്ണുകൾ അടുത്തില്ല. കതിർ കൂമ്പിയപ്പോൾ കർഷകൻ ദൂരത്തായി! എന്തിനാണ് വിളിച്ചതെന്ന് അവൾ ചോദിച്ചില്ല. എന്തത്യാപത്തായാലും അതങ്ങു പറഞ്ഞുകേട്ടാൽ മതി എന്നൊരു മുഖഭാവമായിരുന്നു അവൾക്ക്.

‘കത്രീനാ……’

അവൾ വിളികേട്ടില്ല. നന്നെ ആയാസത്തോടെ ആ ശോകാത്മകമായ പുഞ്ചിരി പകുതി വിടർന്നുനിന്നു.

‘കത്രീനാ……’

വീണ്ടും നിശ്ശബ്ദത. ഞാൻ അവളെ അടിമുടി ഒന്നു നോക്കി. നിറനിലാവിലെ നിഴൽപ്പാടുപോലെ ഭാവവ്യഞ്ജകമായിരുന്നു ആ രൂപം. ആ കടവയററിൽ ഒരു കൊച്ചാത്മാവു കിടന്നു പരുങ്ങുന്നുണ്ടാവില്ലേ? ഇന്ന് കത്രീനയെ പട്ടിണിയിലേക്കു തിരിച്ചയക്കുമ്പോൾ രണ്ടാത്മാക്കളാണ് നശിക്കുന്നത്. ലോകത്തിന്മേൽ ഒരാഘാതവുമേല്പിക്കത്തക്കവണ്ണം രൂപംപ്രാപിച്ചിട്ടില്ലാത്ത ആ ജീവി എന്തിന് ഈ പ്രത്യാഘാതം ഏല്ക്കണം? അതു പിറന്നേയ്ക്കാം. വലുതായേയ്ക്കാം. എന്റെയും നിങ്ങളു

ടെയും കുഞ്ഞിനേപ്പോലെ പിച്ചവച്ചു നടന്നേയ്ക്കാം. അമ്മയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു് 'അപ്പനെവിടെ, അമ്മേ?' എന്നു ചോദിച്ചേക്കാം. യാത്രയിൽ തളർന്നുവീഴുന്ന എന്റെമകനെ ആ ഇരുമ്പുലക്കപോലുള്ള കൈകൾ താങ്ങിയേക്കാം. ലോകത്തിനു മുഴുവൻ അവയൊരു താങ്ങായേയ്ക്കാം. ആർക്കറിയാം അങ്ങിനെയൊക്കെ സംഭവിക്കുകയില്ലെന്നു്! വേദനയിൽനിന്നു ക്രുമെപ്പട്ടത്ത അവൻ മനുഷ്യനെ അവന്റെ വേദനയിൽനിന്നു മോചിപ്പിച്ചുകൂടെ? ഭാവിയുടെ ആ തിരുൾ പിഴുതെടുക്കാൻ എന്റെ കയ്യു വേണമോ? പക്ഷെ, ഞാൻ എന്നെ നശിപ്പിക്കണോ? എന്നിട്ടും അവൾക്കു് രക്ഷ കിട്ടുമോ? ഞാൻ പോയാൽ ഇനിയൊരു സമർത്ഥൻ വരും; നല്ല തെളിഞ്ഞ മലയാളത്തിൽ അവളോടു കടന്നുപോവാൻ പറയുകയും ചെയ്യും. ഞാൻ എന്റെ കത്തി മൂർച്ചകൂട്ടുക തന്നെവേണം. "കത്രീനാ, നിന്നെസംബന്ധിച്ച മുതലാളിക്കു ആക്ഷേപമുണ്ടു്." ഞാനൊന്നു നിർത്തി, ആ മുഖത്തേക്കു് നോക്കി. ഒരു നേരിയ അമ്പരപ്പ് ആ കണ്ണിൽ വ്യാപിക്കുകയായിരുന്നു.

'കത്രീനാ, നാളെ പണിക്കു വരേണ്ട' എന്നു ഞാൻ പറഞ്ഞിട്ടില്ല. 'മുതലാളിയെ ഒന്നു ചെന്നു കണ്ടുകളയു് മാപ്പുചോദിക്കു്; സങ്കടം റയു്. ദയ വിചാരിച്ചേയ്ക്കാം' എന്നാണു പറഞ്ഞതു്. അവൾക്കുള്ള അവസാനത്തെ ഊഴം ഉപയോഗപ്പെടുത്തിക്കൊള്ളട്ടെ എന്നുവച്ചാണു് ഞാനങ്ങിനെ ഉപദേശിച്ചതെന്നു പറഞ്ഞുകൂടാ. ആ സാധുപ്പെൺകുട്ടിയെ അറുത്തെറിയാനല്ല



പരുപരുപ്പ് എൻെറ കൈകൾക്കുണ്ടായിരുന്നില്ല. അവളും അവളുടെ മുതലാളിയുംകൂടി ആ കാര്യം അവസാനിപ്പിച്ചുകൊള്ളട്ടെ.

ഇത്രയും പറഞ്ഞു ഞാൻ കമ്പിട്ടിരുന്നു. അന്നത്തെ ഫാക്റ്ററിക്കണക്കുകൾ ശരിപ്പെടുത്തുകയാണെന്ന ഭാവത്തിൽ കടലാസിൽ എന്തൊക്കെയോ കുത്തിക്കുറിച്ചു. പത്തു നിമിഷം കഴിഞ്ഞു മുഖമുയർത്തി നോക്കിയപ്പോഴും കത്രീന അവിടെത്തന്നെ നില്ക്കുകയാണ്. ഒന്നു പൊററപോലെ അവൾ ആകെ വാൻപോയി. ചുണ്ടുകളിൽ ഒരു വിളർപ്പ്. 'കത്രീനാ, മുതലാളിയെ ഇപ്പോൾതന്നെ കാണ്. ആഫീസിലുണ്ട്.' അവളൊന്നു പരുങ്ങി. ആ വതില്ലായ്മയെ ഇതിലധികം സ്പഷ്ടമാക്കുക വയ്യായിരുന്നു.

'ഞാൻ പറഞ്ഞിട്ടു പ്രയോജനമില്ല. ചെല്ല്'. 'ഞാൻ വീണ്ടും തിരക്കി. 'പോകുന്നതിനു മുമ്പു ചെല്ല്.'

അറക്കുട്ടിലേക്കു കയററുന്ന ആടിനേപ്പോലെ ആ പെൺകിടാവു് ആഫീസുമുറിയ്ക്കു നേരെ നീങ്ങി. പിന്നാലെ ഞാനും. വാതില്ക്കൽ നില്ക്കുന്ന ശിപായിയോട് അവളകത്തേക്കു കടന്നോട്ടെ എന്നു ഞാൻ ആംഗ്യം കാട്ടി. ഒരു നിമിഷം സന്ദേഹിച്ചുനിന്നു് അവൾ പതുക്കെ അകത്തേക്കു കാലെടുത്തുവച്ചു. അവൾ കാലടിയെടുത്തു വച്ചേടം താണുപോയപോലെ എനിക്കുതോന്നി. ഞാൻ ചുമരും ചാരി ചെവിയോർത്തു നിന്നു.

ഒന്നു്, രണ്ടു്, മൂന്നു് — നിമിഷങ്ങൾ ഇങ്ങനെകടന്നുപോയി. ഒരു ശബ്ദവുമുണ്ടായില്ല. തിരിയ്ക്കു തീപ്പിടിയ്ക്കുകയാണ്; ആ കുട്ടക്കു ഇപ്പോൾ പൊട്ടും,.തെറിയ്ക്കും അവളെ പറഞ്ഞയച്ചതിന്നു് എന്നോടും ശുണ്ഠിയെടുക്കുമോ? ഞാൻ പറഞ്ഞിട്ടാണു് അങ്ങോട്ടു ചെന്നതു് എന്നവൾ പുറത്താക്കുമോ? ഛെ! ഞാൻ അതാദ്യമേ ചട്ടം ചെയ്യേണ്ടതായിരുന്നു. വീണ്ടും നിമിഷങ്ങൾ കടന്നുപോയി — ഒന്നു്, രണ്ടു്.

'ഉ-ം ?'—സുപരിചിതമായ ആ മൂളിച്ചോദ്യംകേട്ടു. കഴുത്തുയർത്തിപ്പിടിച്ച് കണ്ണാടയുടെ ഇടയിലൂടെ കാക്കയെപ്പോലെ നോക്കുന്ന അദ്ദേഹത്തിൻെറ രൂപം എൻെറ മനസ്സിൽ ഉയന്നു. ഒരു നിമിഷം കഴിഞ്ഞു. മറുപടിയുണ്ടായില്ല.

'ഉ-ം ? എന്താ?'—ആ മൂളിച്ചോദ്യം വ്യാഖ്യാനത്തോടെ വീണ്ടും പുറപ്പെട്ടു.

അവരം കിതയ്ക്കുകയാണോ? എന്താണ് ഒന്നും പറയാത്തതു് ?

'എന്താ കട്ടീ കാര്യം?' ഇടിവെട്ടുംപോലെ ആ ശബ്ദം വീണ്ടും കേട്ടു.

'റൈററർ പറഞ്ഞു......'—ആ പറഞ്ഞതു് കതീനയാണ്. പററിച്ചവെന്ന ഞാൻ തീർച്ചപ്പെടുത്തി.

'എന്തു്?' വീണ്ടും ഒരു ഇടിവെട്ടൽ.

'പണിയുടെ കാര്യം'—കതീന തേങ്ങിക്കൊണ്ടു പറഞ്ഞു. 'മുതലാളി ദയ വിചാരിക്കണം.'



ഹാവൂ! അപകടം പററിച്ചില്ലെന്നു ഞാൻ സമാധാനിച്ചു.

'ദയ ഞാൻ വിചാരിച്ചു.'- മുതലാളിയുടെ കനത്തശബ്ദം കേട്ടുതുടങ്ങി. 'അതാണ് നിൻെറ തള്ള വന്നുപറഞ്ഞപ്പോൾ ജോലിതന്നതു്. പക്ഷേ, നീ ഈ ഫാക്ടറിയെ നാററിച്ചു'

മറുഭാഗത്തുനിന്നു മറു

പടിയുണ്ടായില്ല. എന്താ, അവളു പരുങ്ങുകയാണോ?

'മനസിലായോ, ഇനി നിന്നെ ഇവിടെ വച്ചുകൊണ്ടിരിക്കാൻ വയ്യ.'

'മുതലാളീ...'

'എന്നോടു പറയണ്ടാ; എനിക്കു കേൾക്കണ്ടാ നിന്റെ വാക്ക്. ഇതു തേവിടിശ്ശിപ്പുരയല്ല തെണ്ടിനടന്ന വകയെപ്പിടിച്ചു പോറുകൊടുക്കാമെന്നു വച്ചപ്പോൾ അഹമ്മതി മൂത്തു. തെമ്മാടിച്ചികൾ. പള്ളീയും സഭയും വേണ്ടാ; നാട്ടും വീട്ടും വേണ്ടാ; വരുന്ന വരുന്ന ആണുങ്ങൾക്ക്—" അങ്ങോർ അവിടെ നിന്തി.

'മുതലാളീ......'—ആ ശബ്ദം കത്രീനായുടേതായിരുന്നു. അപേക്ഷയേക്കാൾ ആജ്ഞയായിരുന്നു അതിൽ മുഴങ്ങിക്കേട്ടതു്. ഞാൻ അമ്പരന്നുപോയി. കത്രീനായിൽനിന്നു് അങ്ങിനെ ഒരു സ്വരമോ!

'എടീ തേവിടിശ്ശി, നീ പട്ടി പെറുംപോലെ ഇവിടെ പെററുകൂട്ടിയാൽ വല്ല മനുഷ്യരും എന്റെ കമ്പനിയിലേക്ക് തിരിഞ്ഞുകയറുമോ?'—മുതലാളിയുടെ ശബ്ദം കിടന്നു ചിലമ്പി.

'എനിക്കാളുണ്ട്.'—കത്രീന വീണ്ടും അടിയുറപ്പോടെ സംസാരിച്ചു!

"ഏതു പൊന്തയിലാണു് നിന്റെ ആള്?"

"പൊന്തയിലല്ല, മിലിററിയിൽ."

എന്തു് കത്രീനയാണോ സംസാരിക്കുന്നതു്!

"ആ തെണ്ടിയുടെ കൂടെ നീയ്യും മിലിററിയിലേക്ക് പോയ്ക്കോ? തനിതേവിടിശ്ശി. കടന്നുപോ."

"ഠാ, പിന്നെ! മാനംകെട്ട വാക്കു പറയരുതു്"—കത്രീനായുടെ വിറയ്ക്കുന്ന ശബ്ദം കേട്ടു ഞാൻ ഞെട്ടിപ്പോയി.

"മിലിറററിപ്പോവാൻ നിങ്ങടെ സേവവേണ്ട. തേവിടിശ്ശി അവനവൻെറ കുടുംബത്താ. ഫോ! ഒരു ശലമോൻ രാജാവ്!"

"എന്തെടീ......" മുതലാളി അലറി.

"എടീ എന്ന് കുടുംബത്തുള്ളവരെ വിളിക്കണം. നിങ്ങളാരാ? നിങ്ങൾക്കു പണിക്കു വേണ്ടെങ്കിൽ വേണ്ടെന്നു പറയണം. തോന്ന്യാസം പറയരുത്. ഞാനറിയും നിങ്ങളെ! എൻെറ അവനെപ്പററി തെണ്ടി എന്നു പറയാൻ നിങ്ങളായില്ല. ഫൂ......ദിവസവും സന്ധ്യയ്ക്കു കാറിൽക്കയറി........." അപ്പോഴേയ്ക്കും ശിപായി ചെന്ന് അവളെ വെളിയിലേക്കു വലിച്ചുകൊണ്ടുവന്നു. അവൾ വിറയ്ക്കുകയും വിതുമ്മുകയും ചെയ്തു. അതേവരെ നിശ്ശബ്ദമായിരുന്ന ആ വായിൽ നിന്ന് വാക്കുകൾ ചറപിറന്നു വീണു. "തേവിടിശ്ശിപോലും! തേവിടിശ്ശി! തെണ്ടി...ഇൗയാളോ......ചെകുത്താൻ പിടിക്കട്ടെ... ദുഷ്ടൻ പനപോലെയാ വളരാ......തേവിടിശ്ശിപോലും തേവിടിശ്ശി!......"



ഞാൻ തരിച്ചുനിന്നു. കത്രീന എന്നേയോ ശിപായിയേയോ ഫാക്ടറിയേയോ കാണുന്നില്ല. അവൾ ലോകത്തെത്തന്നെ കാണുന്നില്ല. ഒരു ഭ്രാന്തത്തിയെപ്പോലെ വാക്കുകൾ ചിതറിക്കൊണ്ട് കടന്നുപോയി.

ഇതു് ആ പാവപ്പെട്ട കത്രീനയാണോ? വെറും പശുവാണോ? അപമാനിതയും ഘൃണിതയുമായ ആ കൊച്ചാത്മാവ് ഗെയിററിലേക്ക നീങ്ങുന്നതു ഞാൻ നോക്കി നിന്നു.

ഈ ഗയിററ് എന്നെന്നേയ്ക്കുമായി അവളുടെ മുൻപിൽ അടയുകയായി. ഇങ്ങനെ എത്രതവണ അതടഞ്ഞു! എൻെറ സുഹൃത്തു് ഒന്നു നിർത്തി, ഒരു സിഗരററിനുവേണ്ടി പോക്കററു തപ്പിക്കൊണ്ടു തുടരുകയാണു്:

"ഇതാണു് നീതി. വെപ്പാട്ടിമാർ കാമിനിമാരെ ശിക്ഷിക്കുന്നു."

"അതു ശരിയാണുതാനും."—ഞാൻ പറഞ്ഞു.

"ഉ-ം?"

"ഭാര്യ ഒരു സാമൂഹ്യസ്ഥാപനമാണു്?

"അതിനു്?"

"വ്യഭിചാരിണിയും അതുപോലെതന്നെ."

"അതുകൊണ്ടു്?"

"പ്രേമഭാജനം രണ്ടിലും പെടില്ല. നിങ്ങളുടെ കത്രീന പ്രേമഭാജനമായിരുന്നു. അതു തെററല്ലേ?"

എൻെറ സ്നേഹിതനു മറുപടി ഉണ്ടായിരുന്നില്ല. അദ്ദേഹം സിഗരററു കൊളുത്തി, ആഞ്ഞു പുകവലിച്ചുകൊണ്ടിരുന്നു.

—:o:—

# രണ്ടുമുഴം തുണി

പേട്ടയിൽ എൻ. ജി. നായർ

കിഴക്ക വെള്ള വീഴുന്നതിനു മുൻപേ തേവൻ അവൻെറ കൂരയിൽനിന്നും പുറത്തിറങ്ങും. മുഖത്തു് വെള്ളം ഒഴിക്കാൻപോലും കൂട്ടാക്കാതെയുള്ള അവൻെറ ബദ്ധപ്പാടു കണ്ടാൽ തോന്നും അവൻ ഏതോ മഹാകാര്യം നേടാൻ പോകുകയാണെന്നു്. തലമുറകളായി ചുമന്നുവന്ന അടിമത്തം അവനായിട്ടു കളഞ്ഞുകളിക്കണമെന്നില്ലല്ലോ. തമ്പ്രാൻെറ പാടത്തേയ്ക്കുള്ള അവൻെറ പ്രയാണം കാണുമ്പോഴാണു് പ്രഭാതം പുഞ്ചിരിക്കാറുള്ളതു്. ആ മനുഷ്യയന്ത്രത്തിൻെറ മഹാപ്രയത്നം 'നിഷ്കർമ്മ'ത്തിൻെറ മന്ത്രോച്ചാരണം മാത്രമാണു്.

കീറിപ്പറിഞ്ഞ നാറത്തുണികൊണ്ടു് ശരീരമാകെ പൊതിഞ്ഞു് തൂമ്പയും തോളിലേന്തി തേവൻ നിസ്സബ്ദസേവനത്തിനിറങ്ങിത്തിരിക്കുമ്പോൾ പാതവക്കത്തുള്ള ചെററപ്പുരകളിലെ തെണ്ടിപ്പട്ടികൾ അവൻെറ അജ്ഞതയുടെ നേരെ മോങ്ങിക്കൊണ്ടിരിക്കും.

പാടത്തെത്തിയാൽ തേവനു് പിന്നെ വിശ്രമമില്ല. അടിമബോധത്തിൻെറ ആജ്ഞാനുവർത്തിയായി അജ്ഞതയുടെ യാന്ത്രികകൃത്യങ്ങൾ അയാൾ അങ്ങിനെ തുടർന്നുകൊണ്ടിരിക്കും.

പറവകൾപോലും തളർന്നു കൂനിക്കൂടിയിരിക്കുന്ന പൊരിയുന്ന വെയിലത്തു് ഒരുമണിവരെയോ രണ്ടുമണിവരെയോ തേവൻ അങ്ങിനെ പണിതുകൊള്ളണം. മണിമേടകളുടെ, അധികാരവർഗ്ഗത്തിൻെറ അലിഖിതശാസനമാണതു്. ഉച്ചതിരിയുമ്പോഴേക്കും ജീവിതഭാരത്തിൻെറ മറെറാരംശം ചുമന്നു തളർന്നു ചിരുത വക്കുപൊട്ടിയ

ഒരു കലവുമായി അവിടെ വരും. വററുകൾ വററിയതും വെള്ളം മുററിയതുമായ ആ കലം താഴെവച്ചിട്ട് "ഒന്നിങ്ങോട്ടുവാ. എനിക്കു വേഗം പോണം. പുല്ലുംപറിച്ചു പടിക്കെ ചെല്ലാനുള്ളതാ"

തേവൻ അനുസരണയുള്ള കുഞ്ഞിനെപ്പോലെ വഴിവക്കത്തെ തോട്ടിലിറങ്ങി മുഖം കഴുകി കലമെടുത്തു് അപ്പാടെ മോന്തും. "ഉം. ഇന്നാ. ഇതെ കൊററെ പററൊണ്ടു്. അതു് ചാത്തന് കൊടുത്തേരെ." ചാത്തൻ അവൻെറ അരുമക്കിടാവാണു്. വിശപ്പു വിട്ടൊഴിയാത്ത തേവൻെറ വയറു പതയുമ്പോഴും ചാത്തൻെറ വിശപ്പിനെപ്പററിയാണു് അവൻ കൂടുതലായി ചിന്തിക്കുക. ഹാ. എന്തൊരു സംസ്കാരം.

അന്തരീക്ഷത്തിൽ അന്ധകാരം പരക്കുമ്പോൾ തേവൻ കുടിലിലേയ്ക്കു മടങ്ങും. അതിനിടയിൽ തമ്പ്രാൻെറ കാര്യസ്ഥൻ നാലുവട്ടം പാടത്തുചെന്നു് 'റിമാർക്കുകൾ പാസ്സാക്കുക'യും ഒന്നുരണ്ടു പൊട്ടിക്കുകയും ചെയ്തിട്ടുണ്ടാവും. ദിനകൃത്യങ്ങളിലെ ഈ പ്രധാന ചടങ്ങുകളിൽ തേവൻ ഒരിക്കലെങ്കിലും അത്ഭുതപ്പെടുകയോ പരാതിപ്പെടുകയോ ചെയ്തിട്ടില്ല എട്ടുപത്തണയോ നാഴിയരിയോ അല്ലെങ്കിൽ 'പിന്നെവാ'എന്നുള്ള വാഗ്ദാനമോ ഇതിനൊക്കെ പ്രതിഫലമായി അവൻപററാറുണ്ടു്. അങ്ങിനെ തേജസ്സും ഓജസ്സുംവററി വരണ്ട ആ അടിമത്തം നാലഞ്ചു മനുഷ്യക്കോലങ്ങളുടെ ആയുസ്സു വലിച്ചിഴച്ചുകൊണ്ടു്, ജീവിതത്തിന്റെ കാരിരുമ്പാണികൾ തറച്ച ഇരുളടഞ്ഞ ഇടവഴികളിൽക്കൂടെ നീങ്ങുകയാണു്.

× × × ×

കോൺഗ്രസ്സിൻെറ വരവിന് മുൻപ് തേവൻെറ നാട്ടിൽ സമ്മേളനങ്ങളൊ പ്രസംഗങ്ങളൊ ഒന്നും പതിവില്ലായിരുന്നു. അവയെക്കുറിച്ചുള്ള ഒരേകദേശജ്ഞാ

നംപോലും ആ കഗ്രാമത്തിലെ കൃഷിക്കാർക്കുണ്ടായിരുന്നി ല്ല. കൊല്ലംതോറും ആ പാടത്തുള്ള പുൽമാടങ്ങളിലെ പുലയരെല്ലാം ഒത്തുകൂടി ചില പാട്ടും കൂത്തും ഒക്കെ കഴി ക്കാറുണ്ട്. അതു് അവരുടെ "കൊലദേവതയുടെ" പ്രീ തിക്കുവേണ്ടിയായിരുന്നതാനും. തേവൻ ആ ത്യാഗത്തി ലേയ്ക്കുള്ള അവന്റെ പങ്കു കൊടുക്കാറുമുണ്ട്. "കൊലം മുടിഞ്ഞുപോം-ഇല്ലെങ്കി" എന്നപല്ലവി അവൻ എല്ലാ വരോടും പറയും.

ഒരു ദിവസം ഉച്ചതിരിഞ്ഞു് തേവൻ പണിനിർത്തി കുടിലിലേയ്ക്കു നേരത്തെ മടങ്ങി. അക്കരെ അയില വാ ങ്ങാൻ പോയിരുന്ന ചാത്തൻ ഒരു വിശേഷവാർത്തയുമാ യിട്ടാണു് തിരിച്ചുവന്നതു്. "അച്ചാ, അക്കരെ പള്ളീ ല്' ഇന്നൊരു സവേണ്ട്. ഒരു വലിയ തമ്പ്രാ ആളുക ക്കെല്ലാം പടണാം തുണീം ചോറും ഒക്കെ കൊടുക്കണോ ണ്ടു്. നമുക്കൊക്കെ പോവാം." അവൻ ആഹ്ലാദത്തോ ടെ തേവനോടു പറഞ്ഞു

ചാത്തന്റെ പ്രമേയം സർവ്വസമ്മതമായി പാസായി.

ഉച്ചതിരിഞ്ഞപ്പോൾ തേവനും ചിരുതയും മക്കളും കൂടി പള്ളിനടയിലേയ്ക്കു നടന്നു. വഴിക്കുവച്ചു കൂട്ടുകാര നായ ചാക്കോമാപ്പിളയെ കണ്ടുമുട്ടി. "നിങ്ങളൊക്കെ സവയ്ക്കു പോവ്വാണല്ലേ, ചാത്തൻപൊലേനെ? നിങ്ങ ളൊക്കെ പ്രത്യേകിച്ചും ചെല്ലണോന്ന് സായിപ്പു പറ ഞ്ഞിട്ടുണ്ട്. ഇന്നലെ വൈന്നേരം ഉപദേശി തറേല വ ന്ന് എല്ലാരോടും പറഞ്ഞു ചട്ടംകെട്ടണോന്ന് എന്നെ വിളിച്ചു പറഞ്ഞേൽപ്പിച്ചു. വഴിക്കു ചാരേയും വെള്ളോം മറവും വേണങ്കി കുടിച്ചോണ്ടു വേകം ചെല്ല്." എന്നെ ല്ലാം ഉത്സാഹത്തോടെ പറഞ്ഞിട്ട്, സ്വന്തം കഞ്ഞിന് ദീനം വന്നാൽപോലും വളരെ ആലോചിച്ച് പണം വാ

ങ്ങാത്ത നാട്ടുവൈദ്യനെക്കണ്ടു് മരുന്നു വാങ്ങാറുള്ള ചാക്കോച്ചൻ പാളപ്പൊതിയഴിച്ചു് എട്ടണയെടുത്തു ചാത്തനു കൊടുത്തു. ചാത്തനും മക്കൾക്കും ശകുനം പൊടിപൊടിച്ചു. അയാൾ അതു വാങ്ങി എളിയിൽ തിരികിയിട്ടു് തിടുക്കപ്പെട്ടു് പള്ളിയിലേയ്ക്കു നടന്നു. ചിരുതയും മക്കളും നടന്നും ഓടിയും പിന്നാലെയും.

പള്ളിമുററത്തു മുഴുവൻ പന്തലുകെട്ടി വിതാനിച്ചിട്ടുണ്ടു്. മുററത്തു് മണൽ വിരിച്ചിരിക്കുന്നു. അവനെപ്പോലുള്ള അടിമകൾ രാപകൽ പണിയെടുത്തുണ്ടാക്കിയ വാഴക്കുലകൾ പാതിരിയുടെ അലങ്കാര സാധനങ്ങളായി നിരന്നുനിൽക്കുകയാണു്. പല ജാതിയിൽപ്പെട്ട ആളുകളും അന്നവിടെ കൂടിയിട്ടുണ്ടു്. അങ്ങാടിയിലിരുന്നു മൂടില്ലാത്ത പാട്ടകൊണ്ടു മൂന്നു കാശിനു് മോരു വില്ക്കാറുള്ള കിട്ടുനായരും, കിഴങ്ങുപുട്ടും ശർക്കരകാപ്പിയും റോഡരുകിൽ നിരത്തിവച്ചു് കുടുംബം പട്ടിണിക്കിടുന്ന വേലുവും പട്ടാളക്കാർക്കുപോലും പരിവർജ്ജ്യനായ മന്തൻപാപ്പുവും പാടത്തു തങ്കമണികൾ വിളയിച്ചു് പട്ടിണികൊണ്ടു കാലക്ഷേപം കഴിക്കുന്ന നീലനും—എന്നുവേണ്ട എല്ലാ ജാതിയിലുംപെട്ട അധഃകൃതവർഗ്ഗങ്ങളും അന്നവിടെ അടിഞ്ഞുകേറിയിട്ടുണ്ടു്! പള്ളിമേധാവികൾ ഹിന്ദുക്കളെ ആദരപൂർവ്വം ക്ഷണിച്ചു് പന്തലിൽ മുൻപന്തിയിൽത്തന്നെ ഇരുത്തി.

ഒരു ബാൻറുമേളം സായിപ്പിൻെറ എഴുന്നള്ളത്തിനെ കുറിച്ചു. "ഇതയാൾ ചെറുതാണെ"ന്നു വിളിച്ചുപറയുന്ന നീളൻകുപ്പായങ്ങൾ ധരിച്ച ഒരു സംഘം അനുയായിവൃന്ദങ്ങളാൽ പരിസേവിതനായി അയാൾ പ്രസംഗമണ്ഡപത്തിലേയ്ക്കു പ്രവേശിച്ചു. എല്ലാവരുംഎഴുന്നേററു വണങ്ങി. അനുഗ്രഹങ്ങൾ കൺകെട്ടുവിദ്യപോലെ ഒളി

ച്ചുവച്ചിട്ടുള്ള കൊഴുത്തുരുണ്ട വെളുത്ത കൈകൾപൊക്കി അദ്ദേഹം സദസ്യരെ അനുഗ്രഹിച്ചു. എല്ലാവരും ശിരസ്സു കുനിച്ചതു വാങ്ങി. ഇരിക്കുവാൻ കല്പനയുണ്ടായി. എല്ലാവരും ഇരുന്നു. ആ അതിമാനുഷൻ പ്രസംഗിച്ചു. "ദൈവത്തിനു സ്തുതി! ക്രിസ്തുമതത്തിന്റെ ഗുണങ്ങളറിഞ്ഞിട്ടാണു് അനവധി ഹിന്ദുക്കളും നമ്മുടെ സഭയിൽ വന്നിട്ടുള്ളതു്. വിശുദ്ധപുസ്തകം എല്ലാവർക്കും വിശ്വാസം നൽകുന്നു. നമ്മുടെ നീതിമാനായ പിതാവിലും മാർഗ്ഗത്തിലും വിശ്വസിക്കാത്ത പാപികൾ സ്വർഗ്ഗരാജ്യം കിട്ടാതെ നരകിക്കേണ്ടിവരും. അതു നമുക്കിഷ്ടമല്ല. അതുകൊണ്ടു കണ്ണുള്ളവർ കാണുവിൻ. കാതുള്ളവർ കേൾക്കുവിൻ. മുട്ടുവിൻ തുറക്കപ്പെടും. ആയതിനാൽ ദൈവസഭയ്ക്കു അവരോടു ജീവകാരുണ്യമുണ്ടു്. അവിശ്വാസികൾക്കു ദൈവം മാപ്പു കൊടുക്കുകയില്ല. ഭാരം ചുമക്കുന്നവരും വണ്ടിവലിക്കുന്നവരും എന്റെയടുക്കൽ വരുവിൻ എന്നു് അവിടുന്നു് അരുളിച്ചെയ്തു. ആയതിനാൽ മററു മതങ്ങളിലുള്ള അവിശ്വാസികൾ ആ തിരുവായ്മൊഴി കേൾക്കുവിൻ. പാപികളായുള്ളോരേ! നിങ്ങൾ പിതാവിന്റെ മാർഗ്ഗത്തിൽക്കൂടി സ്വർഗ്ഗരാജ്യം നേടണം. അങ്ങനെ സഭയിൽ ചേരുന്നവർക്കു് നമ്മൾ രണ്ടുമുഴം തുണിയും ആഹാരവും കൊടുക്കും. എല്ലാ ആപത്തിൽനിന്നും അവരെ രക്ഷിക്കും. നിങ്ങളെല്ലാവരും സ്തോത്രം ചെയ്യുവിൻ." ഈ നെടുനെടുങ്കൻ പ്രസംഗം രണ്ടു മണിക്കൂറോളം നീണ്ടുനിന്നു. ഫലമോ? വമ്പിച്ച ഒരു മതപരിവർത്തനം! മുന്നൂറോളം ഹിന്ദുക്കൾ വിശ്വാസികളായി.

ചാത്തനും ചിരുതയും മററു പിള്ളേരും തേവനും അവശക്രിസ്ത്യാനികളായി. പുതിയ വസ്ത്രങ്ങളും സാ

പ്പാട്ടം. രണ്ടുമൂന്നു ദിവസം അവരുടെ ജീവിതത്തിൽ ആദ്യമായി തിരുവോണമുണ്ടായി.

തേവനും കൂട്ടരും ക്രിസ്ത്യാനികളായതോടെ അവരുടെ തമ്പ്രാൻ അവനെ പലവിധത്തിലും ഉപദ്രവിക്കുവാൻ തുടങ്ങി. ഒടുവിൽ കാര്യസ്ഥന്മാർ ആ ചെറുകുടിൽ പെരുവിരൽകൊണ്ടു് തട്ടിയെറിഞ്ഞു. കിടപ്പാടമില്ലാതായ ചാത്തന് ഇടവകഭൂമിയിൽ സ്ഥലംകിട്ടി. അവിടെ ഒരു മാടംവച്ചുകെട്ടി. പലയിടത്തും തെണ്ടിനടന്നും കൂലിവേലചെയ്തും ഏഴ മനുഷ്യജീവിതങ്ങൾ നരകത്തിലൂടെ ഇഴഞ്ഞുനീങ്ങി.

× × × ×

കാലചക്രം പല വഴികളും താണ്ടി ഒരു പുതിയ വഴിയിലേയ്ക്കു തിരിഞ്ഞു.

’47 ആഗസ്റ്റ് പതിനഞ്ച്, ഇൻഡ്യൻചരിത്രത്തിലൊരു പുതിയ വിപ്ലവഘട്ടം ഉത്ഘാടനംചെയ്തുകൊണ്ടു ഉദയംചെയ്തു. യൂണിയൻജാക്കിന്റെ സ്ഥാനത്തു് ത്രിവർണ്ണപതാക പാറിക്കളിച്ചു. അന്നു പല വലിയ ആളുകളും, മൌണ്ടുബാറ്റൻപ്രഭു ഉൾപ്പെടെ പല ഉയർന്ന ഉദ്യോഗസ്ഥന്മാരും, കോൺഗ്രസ്സ്മതം സ്വീകരിച്ചു് തൊപ്പിയിട്ടു. ഈ മതപരിവർത്തനം മുതലാളിമാരുടെ ഒരാവശ്യമായിത്തീർന്നു. ഖദറും, ചർക്കയും, ത്രിവർണ്ണപതാകയും, ഗാന്ധിജിയും അവരുടെ ഗാർഹികോപകരണങ്ങളായി.

ഇൻഡ്യ ഒരു മതേതര രാഷ്ട്രമാണെന്നു് പ്രഖ്യാപിക്കപ്പെട്ടു. പക്ഷെ മതേതരരാഷ്ട്രത്തിൽ മതങ്ങൾക്കു മാത്രമേ സംഘടനാസ്വാതന്ത്ര്യം അനുവദിച്ചുള്ളു. ’48 ജനവരി 31-ാംനു- മതത്തിന്റെ വൈതാളികൻ രാഷ്ട്ര

പിതാവിനെ വെടിവെച്ചു വീഴ്ത്തി. അവൻെറ അനുയായികഠം ആ പാവനകമ്മത്തിൽ അനുമോദിച്ച് നാടൊട്ടുക്ക് പലഹാരം വിതരണംചെയ്തു. കൊലയാളി ഹൈന്ദവസംസ്കാരത്തിൻെറ കെടാവിളക്കായി. ഗാന്ധിഘാതകവഗ്ഗം സ്വാതന്ത്ര്യത്തിൻെറ കളിത്തോണിയിൽ കൊലക്കത്തിയുമായി നാടൊട്ടുക്ക പാഞ്ഞുനടക്കാൻ തുടങ്ങി.

ഈ പരിവത്തനങ്ങളിൽ തിരുവിതാംകൂറും അതിരേറതായ പങ്കുവഹിച്ചു. വഗ്ഗീയവാദികളെ സന്തുഷ്ടരാക്കുവാൻ, അധികാരിവഗ്ഗം, അവസരസേവകന്മാരും സമുദായ ചൂഷകന്മാരുമായ തെറിപ്രസ്ഥാനക്കാക്ക് ദേവാലയങ്ങളും അതിലടങ്ങിയ സ്വത്തുക്കളും വിട്ടുകൊടുത്തു് അവരെ വശത്താക്കി. ജനാധിപത്യത്തെ പ്രോത്സാഹിപ്പിക്കേണ്ട സംഘടനാസ്ത്രങ്ങളും വിമശനങ്ങളും രാമരാജ്യത്തിൻെറ അവകാശികളായ സക്കാരിനെ ഏല്പിച്ചിട്ട്, ഒരു രാവണരാജ്യം സൃഷ്ടിക്കുവാൻ തന്നെ അവർ ഇറങ്ങി പുറപ്പെട്ടു. ഹിന്ദുക്കഠം ക്രിസ്ത്യാനികളെ കണ്ടുപോകരുതെന്നും, സ്വന്തം മാപ്പാപ്പയേയും ബിഷപ്പന്മാരേയും സൃഷ്ടിച്ച് അവരെ മതംമാററി എടുക്കണമെന്നും വാദിച്ചു. രക്തപങ്കിലമായ ആ പഴയ വാഠം ഹിന്ദുമാപ്പാപ്പാ ഉറയിൽനിന്നും ഉശിരോടെ വലിച്ചൂരി. "മതം അപകടത്തിൽ! ഹിന്ദുക്കളാകുവിൻ! അല്ലെങ്കിൽ മരിക്കുവിൻ! ഹൈന്ദവകേരളത്തിൽ ഒരൊററ നസ്രാണിക്കുഞ്ഞിനെപ്പോലും കണ്ടുകൂടാ! "വാങ്കുവിളി! ശംഖധ്വനി! സമ്മേളനങ്ങഠം! മതപ്രസംഗങ്ങഠം. മതത്തിൻെറ മരണപ്പാച്ചിൽ! ശബരിമലയ്ക്കു പോകുന്നതു് മുടിയാനാണെന്ന് പറഞ്ഞുനടന്നിരുന്നവർ, എല്ലാ ഹിന്ദുക്കളും മലയ്ക്കുപോയി ദേവസ്വത്തിൻെറ വരുമാനം വദ്ധിപ്പിക്കണമെന്നും ആജ്ഞ പുറപ്പെടുവിച്ചു. പുലയനെ ബ്രാ

വർഗ്ഗനാക്കമെന്നും ഒരൊററ 'മനുഷ്യ'നെപ്പോലും ഇവിടെ കണ്ടുപോകരുതെന്നും നാട്ടനീളെ ഓടിനടന്ന് മതഭ്രാന്തന്മാർ കൂലിപ്രസംഗം നടത്തി.

മതപരിവത്തനം വീണ്ടും! നൂററാണ്ടുകൾക്കപ്പുറം മനുഷ്യശക്തിയുടെ ഭൂരിഭാഗവും ചൂഷണംചെയ്ത ആ പ്രേതബാധ വീണ്ടും ആത്തുവിളിക്കാൻ തുടങ്ങി. കോഴകൊടുത്തും ഭീഷണിപ്പെടുത്തിയും കറെ പട്ടിണിക്കാരായ ക്രിസ്ത്യാനികളെ പിടിച്ചെടുത്തു. ആർംപ്പിടിയൻ ഏജൻറന്മാക്ക് നല്ല തുക കമ്മീഷൻ കിട്ടി. ഇതേ വേഷം മറുപക്ഷത്തും അവക്കു ആടാനുള്ള താണേ!

അറക്കാൻ കൊണ്ടുപോകുന്ന കന്നുകാലികളെപ്പോലെ പററംപററമായി അവരെ ക്ഷേത്രങ്ങളിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അക്കൂട്ടത്തിൽ എൺപതോടടുത്ത തേവൻ, അല്ല തൊമ്മൻ, മകൻ ചാത്തൻ,—അല്ലാ ചീക്കവിൻെറ കൈയുംപിടിച്ചു വേച്ചുവേച്ചു നടക്കുന്നതു കാണാം. അസ്ഥിമാത്രനായി അവൻെറ കറുത്ത തൊലിയിൽ മീൻചിതമ്പലുപോലെ വെള്ളപ്പാടുകൾ പൊതിഞ്ഞിരിക്കുന്നു. ഇടയ്ക്കിടെ കൈകൊണ്ട് ചൊറിയുമ്പോൾ അരിപ്പൊടിപ്പോലെ അതു് കാററിൽ പറക്കും. ചിരുത അല്ലാ റോതിയും നാലുമക്കളും മസൂരി പിടിപെട്ടു് ചത്തുപോയി. ഒടുവിൽ മരിച്ചതു് ചിരുതയാണ്. പള്ളിക്കാർ പണമില്ലെന്ന കാരണത്താൽ, സ്വച്ഛരാജ്യത്തിൽ ഷെയറെടുത്ത റോതയുടെശവശരീരംപള്ളിയിൽ അടക്കംചെയ്യാൻ കൂട്ടാക്കിയില്ല. തേവനും ചാത്തനും കൂടി ആ മൃതദേഹം ഒരു മുസ്ലീംതൊഴിലാളിയുടെ തൊടിയിൽ കഴിച്ചിട്ട് കരിഞ്ഞും വരച്ചുപോന്നു. അതിനുശേഷം ഇടവകക്കാർ തേവനെ ജാതിയിൽനിന്നും ഒഴിച്ചുനിർത്തി. താമസസ്ഥലം ഒഴിഞ്ഞുകൊടുക്കണമെന്ന്

നിർബ്ബന്ധിച്ചു. അവർ തമ്പ്രാനേയും ഹിന്ദുമതത്തേയും ക്രിസ്തുമതത്തേയും എല്ലാം വിട്ടു തെരുവിലിറങ്ങി. ചേ ത്തല തോട്ടുവെട്ടുകാലമാണത്. ചാത്തൻ അവിടെ മ ണ്ണു ചുമക്കാൻ കൂടി. തേവൻ വാതംകേറി കിടപ്പിലാ യല്ലോ. രണ്ടു രണ്ടു ദിവസം ചാത്തൻ പണിക്കുപോ യില്ല. ജോലിയില്ലാതാകാൻ ഈ കററം അധികമാണ്. അങ്ങിനെ ആ അവശഹിന്ദു—ക്രിസ്ത്യാനികൾ അലഞ്ഞു തിരിയുമ്പോഴാണ് ആൾപ്പിടിയൻ ഏജൻറന്മാരെ ക ണ്ടുമുട്ടാൻ ഇടവന്നത്. രണ്ടുമുഴം തുണി, എണ്ണ, സദ്യ കൂടാതെ മററുവിധത്തിലുള്ള ഭീഷണികൾ! പ്രലോഭന ങ്ങൾ എല്ലാം.

അവർ വീണ്ടും ഹിന്ദുക്കളാകുന്നു. ഹൈന്ദവസം സ്കാരത്തിൻെറ അക്ഷയഭാസ്സിൽ ആഷ്ഭാരതം മുങ്ങി ക്കുളിക്കണമെങ്കിൽ അവർ വീണ്ടും പുലയരായേ കഴി യൂ. ഹിന്ദുമാപ്പിള്ളയുടെ അന്ത്യശാസനമാണത്. അ വരുടെ ഒപ്പം ആയിരത്തോളം "അവശക്രിസ്ത്യാനികൾ" (ബാങ്കറന്മാരോ തോട്ടം ഉടമകളോ അല്ല) ഹിന്ദുമതാവ ലംബികളായി. രണ്ടായിരം മുഴം തുണി, രണ്ടായിരം തുടം എണ്ണ—ഇതുമായ വിലവായെയുള്ളു. ലാഭംതന്നെ. ഹൈന്ദവപത്രം ആ വാർത്തയ്ക്കു പ്രാധാന്യം നല്കി പ്രസി ദ്ധീകരിച്ചു.

"സ്വാത്മപ്രേരണകൊണ്ടുമാത്രം ഈയ്യിടെ ഹിന്ദു മതം സ്വീകരിച്ച ആയിരത്തിൽപരം ആളുകൾ ആത്മീ യാഭിവൃദ്ധി (!) യുടെ മാറ്റത്തിൽ കൂടുതൽ പുരോഗമി ച്ചുവെന്നതിൽ കവിഞ്ഞു അന്യായമായ ഒരായ അതി നില്ല."

എല്ലാവരും ശബരിമലയ്ക്കു പൊയ്ക്കൊള്ളണമെന്നു ഹിന്ദുമാപ്പിള്ള ഒരു കല്പന പാസ്സാക്കിയിട്ടുണ്ട്. തേവ

ൻെറയും ചാത്തൻെറയും ദുരിതം തീരണമെങ്കിൽ അവർ മല ചവുട്ടിയേ കഴിയൂ. രണ്ടുപേരും മാലയിട്ടു. യാതൊരു തൊഴിലുമില്ലാതെ തെരുവുനീളെ തെണ്ടിത്തിരിഞ്ഞു് മരിക്കാറായ തേവൻ മലകയറുമെന്നു് ചാത്തനു് വിശ്വസിക്കാൻ കഴിഞ്ഞില്ല. പക്ഷെ മതംമാറിയ സ്ഥിതിക്കു സ്വാമിയാരുടെ കല്പന നിഷേധിക്കാമോ? അവർ മലക്കു തിരിച്ചു. ഭക്തന്മാരായ പുലയന്മാരെക്കണ്ടു് കരുണ കലിഞ്ഞ ഒന്നുരണ്ടു കൊച്ചു സ്വാമിമാർ അവക്കു ചില്ലറത്തുട്ടുകൾ കൊടുത്തു. ആ കാശുകൊടുത്തു നെയ്യു് വാങ്ങി തേങ്ങായിൽനിറച്ചു് കീറപ്പായും പഴന്തുണിയും കെട്ടി തേവൻെറ കയ്യും പിടിച്ചു് ചാത്തൻ മലകയറി. തെണ്ടിക്കിട്ടിയ കാശും അയ്യപ്പൻെറ ഭണ്ഡാരത്തിലേയ്ക്കു്.

തേവനും മകനും മലകയറി എന്നതു ശരിയാണു്. ഹിന്ദു-ക്രിസ്ത്യാനി-ഹിന്ദു എന്നീ പരിണാമഭേദങ്ങളുടെ രക്തസാക്ഷികളായ അവർ മതഭ്രാന്തന്മാക്കുവേണ്ടി മല കയറാതൊക്കുമോ?

* * * *

മകരവിളക്കും കഴിഞ്ഞു് പള്ളിക്കെട്ടുകളും ഏററി ആപ്പുവിളികളോടെ വന്ന ഒരുസംഘം അയ്യപ്പന്മാർ മലയടുക്കകളിലുള്ള ഒരു തോട്ടത്തിൽ രണ്ടു അഴകിയ മൃതശരീരങ്ങൾ കണ്ടു. ഒരാളുടെ തലയിൽ രക്തംപുരണ്ട ഒരു കോടിത്തുണി ബലമായി ചുററിയിട്ടുണ്ടു്. നെഞ്ചത്തു പ്രായംകുറഞ്ഞ ഒരു ചെറുപ്പക്കാരനും ചത്തുമലൻ കിടക്കുന്നു. കണ്ണിൻെറ സ്ഥാനത്തു് രണ്ടു കുഴികൾമാത്രം. അവൻെറ സമീപവും ഒരു കോടിത്തുണിയുണ്ടു്. അതാണു സംസ്കാരത്തിൻെറ പേരിൽ മതം സമ്മാനിച്ച രണ്ടു മുഴംതുണി.

# രക്തക്കറ പിടിച്ച ഇരുട്ട്.

—എൻ. നാരായണ പിഷാരടി—

ആകാശത്തിന്ന് തീ പിടിച്ചതുപോലിരുന്നു പടിഞ്ഞാറ്. മ്ലാനമായ ഇരുട്ട് കിഴക്കൻ ചക്രവാളത്തിൽനിന്നും പകലിന്റെ വെളിച്ചത്തിലേയ്ക്കു് ഇഴഞ്ഞുകയറി. ഹുഗ്ലി നദിയുടെ മുകൾപ്പരപ്പിൽ കട്ടിപിടിച്ച് തൂങ്ങിയ മഞ്ഞിനുള്ളിലൂടെ ഒരു ഈറൻ കാററ് നീന്തിവന്നു. മഞ്ഞനാടപോലെ വളഞ്ഞുപിരിഞ്ഞുകിടക്കുന്ന റോഡിലെ പൊടി അതു അടിച്ചുപറപ്പിച്ചു. ഇരുപുറവുമുള്ള ചെററക്കുടിലുകൾക്കുള്ളിൽനിന്നും കുട്ടികളുടെ കരച്ചിലും, തള്ളമാരുടെ ശകാരങ്ങളും എല്ലാം കേൾക്കാം. ഇടിഞ്ഞു്, പൊളിഞ്ഞുകിടക്കുന്ന കല്പടവിങ്കൽനിന്ന് ഞാൻ ചുററുംനോക്കി. നദിയിലെ കറുത്തജലം നനഞ്ഞു കുതിന്ന മണൽത്തട്ടിൽ തല്ലിച്ചിതറുകയാണ്. കല്പടവിന്നിരുപുറവും ഒരുതരം മഞ്ഞപ്പുല്ലുകളും, ചെറിയ മുള്ളുകളുള്ള ചെടികളും ഒരു കുററിക്കാടായി വളൎന്നിരുന്നു. കീറപ്പായകളും, ഉടഞ്ഞ മൺപാത്രങ്ങളും ചിതറിയ അസ്ഥിക്കഷണങ്ങളും,അവിടെയെല്ലാം കിടക്കുന്നുണ്ട്. അവിടെ * പഗോഡയുടെ ഛായയിൽ നില്ക്കുന്ന വെള്ളതേയ്ക്കാത്ത കെട്ടിടത്തിലേയ്ക്കു് ഞാൻ നോക്കി. അതിന്റെ നിരങ്ങിവീണിരിക്കുന്ന ചുവരുകളുടെ പൊത്തുകളിൽനിന്ന് മലമ്പാമ്പുകളെപ്പോലെ വേരുകൾ കെട്ടിപ്പിണഞ്ഞു കിടക്കുകയാണ്. അതിനുള്ളിൽ എന്തെന്നറിഞ്ഞുകൂടാ. തുരുമ്പുപിടിച്ച പലകയുടെ ഛായയിൽ അതിനകത്തു് അത്രകട്ടിയുള്ള ഇരുട്ടുണ്ടായിരുന്നു. അജ്ഞാതവും അപാരവുമായ ഒരു ഭയങ്കരത അവിടെ തങ്ങിനില്പുണ്ട്. അതിന്റെ നിഴൽപ്പാട്ടുകൾഒരു ചിലന്തിവലപോലെ എന്റെ ഹൃദയത്തിൽപ്പരന്നു.

പെട്ടെന്ന് മഴച്ചാററൽ വീണു. ഞാൻ പകച്ചുപോയി. പട്ടണത്തിലേയ്ക്കുള്ള അവസാന ട്രെയിൻ പൊയ്ക്കഴിഞ്ഞു. ഞാൻ ഒരമ്പരപ്പോടെ ചുററും നോക്കി. ഇരുട്ടിനുള്ളിൽ എല്ലാം വരിഞ്ഞുമുറുക്കി, രാത്രി ഒരു ശവപ്പെട്ടിയാക്കിവെച്ചിരുന്നു. ആ ശ്മശാനത്തിന്റെ അരു

* പഗോഡ=ഒരുതരം ക്ഷേത്രം

കിലുള്ള കൊച്ചുവീട്ടിൽനിന്നും നേരിയ വെള്ളിക്കമ്പിപോലെ വെളിച്ചം നദിയിലേയ്ക്കു ഒഴുകി വീഴുന്നുണ്ട്.

ഞാൻ കതകിൽ തട്ടി.

“ആരത്?” ഒരു ഘനമുള്ള സ്ത്രീശബ്ദം ആ നിശബ്ദതയിലൂടെ ഉരുകി ഒഴുകി.

ഞാൻ ഭയത്തോടെ മിഴിച്ചുനിന്നു അവിടെ സ്ത്രീ മാത്രമേയൊള്ളോ? എനിക്കു് ഒച്ച പൊന്തിയില്ല! കതകുകൾ തുറന്നു. ആ വെളിച്ചത്തിനുള്ളിൽ ഇരുണ്ട നിഴൽപോലെ ഒരു സ്ത്രീ നില്ക്കുകയാണ്. ഞാൻ അന്യനാട്ടുകാരനാണെന്നും പട്ടണത്തിലേയ്ക്കുള്ള അവസാന ട്രെയിൻ പൊയ്ക്കഴിഞ്ഞതിനാൽ, രാത്രി കഴിച്ചുകൂട്ടുവാൻ വിഷമിക്കുകയാണെന്നും അവരെ അറിയിച്ചു. ഒരു വല്ലാത്ത ആറ്റാദരത്തോടെ അവർ എന്നെ അകത്തേയ്ക്കു ക്ഷണിച്ചു. ഞാൻ കയറിച്ചെന്നു, ഒരു വല്ലായ്മയും, നിസ്സഹായതയും കലർന്നവിധം. അവിടെ കിടന്നിരുന്ന ഒരു കസേരയിൽ ഞാൻഇരുന്നു മഞ്ഞുതുള്ളികൾ അകത്തേയ്ക്കെറിഞ്ഞുകൊണ്ട് കാററ് ചീററി. അവർ കതകടച്ചു.

ശ്മശാനത്തിൽ ജീവൻ വററിക്കഴിഞ്ഞ ഒരു മനുഷ്യശരീരംകത്തിയെരിഞ്ഞു് അടങ്ങുകയാണ്. അതിന്റെ ദുർഗ്ഗന്ധംപിടിച്ച പുകച്ചുരുളുകൾ ഇരുളിൽ ഒരു തടിച്ച നിഴലായി ഉയർന്നുകൊണ്ടിരുന്നു.

.... .... .... .... ....

അല്പം കഴിഞ്ഞപ്പോൾ, രണ്ടു ചപ്പാത്തിയും ഒരു ഗ്ലാസ്സ് തണുത്ത വെള്ളവുമായി അവർവന്നു. മധുരം ചേർത്തിരുന്ന മീൻകറിയും നനഞ്ഞ തോൽപോലുള്ള ചപ്പാത്തിയും വിശപ്പു നന്നായിട്ടുണ്ടായിരുന്നതിനാൽ ഞാൻ അകത്താക്കി. ഒരമ്മയുടെ വാത്സല്യത്തോടെ ഞാൻ ഭക്ഷണം കഴിക്കുന്നതു് അവർ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. ഞാൻ ഭക്ഷണം കഴിഞ്ഞു്. ഒരു സിഗററു കത്തിച്ചു വാതിൽതുറന്നു് പുഴയിലേയ്ക്കു നോക്കിനിന്നു. ഒരു വള്ളക്കാരന്റെ തണുപ്പുകൊണ്ടു് കൂട്ടിഅടിക്കുന്ന താടയുടെ കിടുകിടുക്കത്തോടെ ഒരു ശോകഗാനം ഇഴഞ്ഞുവന്നു. അങ്ങിങ്ങു് പൊയ്ക്കൊണ്ടിരുന്ന കൊച്ചുവള്ളങ്ങളിലെ മണ്ണെണ്ണ വിളക്കിന്റെ നേരിയ വെളിച്ചം പുഴയിൽവീണു കലങ്ങി കാണാം. മഞ്ഞിന്റെ കനത്ത പുതപ്പിനടിയിലൂടെ ഒരു കറുത്തിരുണ്ട പെരുച്ചാഴിയെപ്പോലെ പുഴ വളഞ്ഞുപുളഞ്ഞു് ഒഴുകുന്നു.

ശ്മശാനം നിറയെ മിന്നാമിനുങ്ങുകൾ പൊതിഞ്ഞിട്ടുണ്ട്. കുറുക്കൻ ഓലിയിട്ടു. തുടർന്ന് അവ കൂട്ടത്തോടെ ശബ്ദിക്കുകയാണ്. എനിക്കാകെ ഒരു ഭീതിയും അസ്വാസ്ഥ്യവും ഉണ്ടായിരുന്നു.

"ബാബു തണുത്ത കാററു കൊള്ളേണ്ട. കതകടക്കൂ" അവൾ പുറകിൽനിന്നും പറഞ്ഞു. ഞാൻ കതകടച്ചു് കസേരയിൽ ചെന്നിരുന്നു.

"നിങ്ങൾ ഭക്ഷണം കഴിച്ചോ?" ഞാൻ ചോദിച്ചു.

"ഉവ്വ്" അവൾ നിലത്തു ചടഞ്ഞിരുന്നു.

"നിങ്ങൾ തനിച്ചേ ഇവിടെയൊള്ളോ?"

"ഞാനും ആ ശ്മശാനവും, ചിലപ്പോൾവളരെ താമസിച്ചെത്തിയാൽ കടത്തുവഞ്ചിക്കാരൻ ബാബുലാലോ, പട്ടണത്തിൽനിന്നും കേശ്ശ് വില്ക്കാൻ വരുന്ന സുനിലോ, മററാ ആരെങ്കിലുംമാത്രം."

"നിങ്ങൾക്കച്ഛനും അമ്മയും ആരുമില്ലേ?" അവൾ വേദന നിറഞ്ഞവിധം ഒന്നുചിരിച്ചു. അടക്കാക്കറപിടിച്ച അവളുടെ പല്ലുകൾ. ചുവപ്പുനിറം ക്ലാവിച്ച കനത്ത നാവും ...... ഞാൻ അവളെ ആകെ ഒന്നു സൂക്ഷിച്ചുനോക്കി. അവളുടെ മുഖത്തു മുഖക്കുരുവിന്റേതല്ലാത്ത ചില വലിയ പാടുകൾ ഉണ്ടു്. കണ്ണുകൾ കുഴിഞ്ഞുതാണു്, ഇരുട്ടു പിടിച്ചിരുന്നു. ഇടതൂർന്ന മുടിക്കുമുകളിലൂടെ കുറെ നരച്ചരോമങ്ങൾ പാഞ്ഞുപോകുന്നുണ്ടു്. അല്പം തടിച്ച മാർവ്വിടവും ഒരു പുരുഷന്റേതുപോലെ ബലിഷ്ഠമായ നീണ്ട കൈകളും, ഒതുങ്ങിയ അരക്കെട്ടും ഒരു പ്രത്യേകത തന്നെയായിരുന്നു. എങ്കിലും അവളിൽ ഇതിനുമുൻപുണ്ടായിരുന്ന എന്തൊക്കെയോ തകർന്നുപോയ ഒരു മട്ടുണ്ടു്. എന്നാൽ ആ കണ്ണിൽ ഒരു വെളിച്ചം അപ്പോഴും കത്തുന്നുണ്ടായിരുന്നു.

"എന്താ പറയൂ." ഞാൻ പിന്നെയും ചോദിച്ചു.

"അതൊരു വല്ലാത്ത കഥയാണു് ബാബു."

പിന്നെ അവൾ ശബ്ദം മരവിച്ചുപോയ മട്ടിൽ നിശബ്ദം ഇരുന്നു. അവൾ എന്നെ സൂക്ഷിച്ചുനോക്കി. എന്നിട്ടു് പെട്ടെന്നു ചോദിച്ചു. "ബാബു. നിങ്ങൾ ഏതു നാട്ടുകാരനാണു്?"

"മദ്രാസ് ........അവിടെ കേരളത്തിൽ"

മദ്രാസ് എന്നുപറഞ്ഞതു അവൾക്കു മനസ്സിലായി. കേരളം?

"മദിരാശി ബാബു" അവൾ പതുക്കെ പറഞ്ഞു.

"നിങ്ങൾ പറഞ്ഞില്ലല്ലൊ?" തുറന്നുകിടക്കുന്ന ജനലിലൂടെ പുഴയിലേക്കു നോക്കിയിരുന്ന് അവളോടു ഞാൻ ഓർമ്മപ്പെടുത്തുവാൻ പറഞ്ഞു. അവൾ തിരിഞ്ഞു. പുഴയുടെ ഒഴുക്കിനുമുകളിൽ ഉരുമ്മി വരുന്ന ശീതളമായകാററു് നട്ടുവെ പകുത്തു് കുങ്കുമരേഖയണിഞ്ഞ അവളുടെ മുടിയെ ഇളക്കിക്കൊണ്ടിരുന്നു.

"എന്തിനു പറയുന്നു ബാബു. രസമില്ലാത്ത കാര്യങ്ങൾ,"

അവളുടെ ശബ്ദത്തിൽ കരച്ചിൽ വിതുമ്പുന്നതുപോലിരുന്നു.

''എങ്കിലും.'' ഞാൻനിർബ്ബന്ധിച്ചു. വാശിപിടിക്കുന്ന കുട്ടിയെപ്പോലെ

''ബാബു അതു ഭയങ്കരമാണ്. നിങ്ങളും വിശ്വസിക്കുകയില്ല. പേടിപ്പെട്ടുതുന്നവ.''

അവരും മൂകയായി ഇരുന്നു. അനുഭവങ്ങളെല്ലാം ഓർമ്മയിൽ അടുക്കി നിരത്തുവാൻ ശ്രമിക്കുകയാകാം.

''നിങ്ങളുടെ നാട്ടിൽ സെമിന്ദാരെന്നു പറയുന്ന പിശാചുക്കൾ ഉണ്ടോ? ഉണ്ടാവുകയില്ല. ഇവിടെ ഒരു ഗ്രാമത്തിൽ, രണ്ടോമൂന്നോ സെമിന്ദാർമാർ എത്രയെത്ര കൃഷിക്കാരെയാണ് പട്ടിണിയിട്ടുകൊല്ലുന്നതു്. എത്ര പണിയെടുത്താലും പട്ടിണി ഒടുങ്ങുകയില്ല. പട്ടിണി കിടന്നും മലമ്പനിയും ക്ഷയവുംപിടിച്ച് പണിയെടുക്കാൻ വയ്യാതാവുകയാണ്. അപ്പോൾ കുടുംബത്തോടെ ഈ സെമിന്ദാരന്മാർ അവരെ കുടിയിറക്കും. നിങ്ങളുടെ നാട്ടിലുണ്ടോ ബാബു ഈ ദ്രോഹികൾ. കാണുകയില്ല.'' അവരും ഒരു വല്ലാത്ത ഉണർവ്വോടെയാണ് സംസാരിക്കാൻ ആരംഭിച്ചതു്.

''ഉവ്വ്. ഞങ്ങളുടെനാട്ടിലും അധികവും കൃഷിക്കാരാണ്. അവരെ അങ്ങേയററം കൊള്ളയടിക്കുന്ന ജന്മികളും.'' ഞാൻ അവളെമനസ്സിലാക്കി.

''എവിടെയും ഈ ദ്രോഹികൾ ഉണ്ട്. പക്ഷെ ഇവരെല്ലാംഅടുത്തു് നശിക്കാതിരിക്കുകയില്ല. ഞങ്ങളുടെ നാട്ടിൽ കൃഷിക്കാരെല്ലാം സമരാവേശത്തോടെ ഉണർന്നിട്ടുണ്ട്. അവിടെയോ?'' അവരും ചോദിച്ചു.

''ഞങ്ങളുടെ നാട്ടിലും കൃഷിക്കാർ മുന്നോട്ടുവരികയാണ്'' വീണ്ടും കുറച്ചു നേരത്തേയ്ക്കു് ഒരു വല്ലാത്ത നിശബ്ദത കുട്ടിപിടിച്ചു. എനിക്കത്ഭുതം തോന്നി. അവരും എന്തൊക്കെയാണ് ചോദിക്കുന്നതു്.

അവരും തല ഉയത്തി—''ഞങ്ങളുടെ റൊബിബാബുവിനെപ്പോലെ നിങ്ങളുടെ നാട്ടിൽ കവിതയെഴുതുന്നവരുണ്ടോ?''

''ധാരാളം. പക്ഷേ അവക്ക് ഇന്നും വേണ്ടത്ര വെളിച്ചത്തിൽവരാനുള്ള പരിതസ്ഥിതികൾ ഇല്ല'' ഞാൻ വിശദമാക്കി.

തുറന്നുകിടക്കുന്ന ജനലിലൂടെ, ഒരു നിഴൽ ചുമരിൽ നീണ്ടു. ഞാൻ ഒരു സിഗററുകൂടെ കത്തിച്ചു. അവളുടെ കണ്ണുകളുടെ വെളിച്ചത്തിലേയ്ക്കു ഞാൻ നോക്കി. അവളും എന്നെത്തന്നെ ശ്രദ്ധിക്കുകയാണ്. എന്നിട്ടു ഒരു വല്ലാത്ത വികാരങ്ങളോടെ പറയാൻ

തുടങ്ങി. "ഞാൻ എല്ലാം പറയാം. നിങ്ങളോടെല്ലാം തുറന്നു പറയാം ബാബു"

ഒരു വല്ലാത്ത നിസ്സഹായതയും, തീവ്രമായ വേദനയും അവളെ കടിച്ചുകീറുന്നതായി തോന്നി.

"ഒരു വർഷം മുൻപാണ് അതുണ്ടായത്. ഇന്നത്തേതുപോലെ തന്നെ ഒരു വല്ലാത്ത ദിവസം രാത്രി. മഴച്ചാററലും കാററും എല്ലാം ഉണ്ടായിരുന്നു. സന്ധ്യയാണെങ്കിൽ ഒരു ചീഞ്ഞവ്രണംപോലെയിരുന്നു. ആ ദിവസം എല്ലാം നശിച്ചതിനുശേഷം ഞാൻ ഇവിടെ കഴിയുകയായിരുന്നു. ഈ ചുടലക്കൂട്ടത്ത് ചുടലയിലെ കാററും വെളിച്ചവും ഏററ്. മൃതശരീരങ്ങളും, അസ്ഥിക്കൂടുകളും എല്ലാം കണ്ടുകൊണ്ട്. പക്ഷെ എനിക്കതിലൊന്നും ഭയമില്ലായിരുന്നു. ഭയന്നുഭയന്നു തഴമ്പു പിടിച്ചതാണു ബാബു എന്റെ ഹൃദയം. ഇതിലും എത്രയോ ഭയങ്കരമായിരുന്നു അത്. ഒരു ജീവിതം അങ്ങേഅററം നടുങ്ങുന്നത് മരണത്തിന്റെ മുമ്പിലാണ്. എന്നാൽ ആ ജീവിതം തുടർച്ചയായി കുറെ വർഷങ്ങൾ മരണത്തിനുള്ളിൽത്തന്നെ കഴിഞ്ഞാൽ. ഞാൻ ജീവിച്ചിട്ടില്ല. എന്നാൽ മരണത്തേക്കാൾ ഭയങ്കരമായതു തന്നെ അനുഭവിച്ചിട്ടുണ്ട്." അവൾ കുറച്ചുനേരം ആലോചിച്ചിരുന്നു. മുഖത്തു വീണാടിയ തലമുടി പുറകോട്ടൊതുക്കി. തണുത്തു വിറയുന്ന സ്വരത്തിൽ പിന്നെയും ഏതോ വള്ളക്കാരൻ പാടിക്കൊണ്ടിരുന്നു. എല്ലാം കനപ്പു പിടിച്ച ആ രാത്രിയിൽ അവന്റെ സുഖമില്ലാത്ത ശബ്ദം തുളഞ്ഞുകയറിക്കൊണ്ടിരുന്നു. ബംഗാൾഗ്രാമങ്ങളിൽ അതൊരു പ്രത്യേകതയാണ്. നട്ടുരാവുകളുടെ ഉറഞ്ഞ നിശ്ശബ്ദതയിൽ ഒരു കൃഷിക്കാരനോ, തൊഴിലാളിയോ, അല്ലെങ്കിൽ ഒരു വള്ളക്കാരനോ ഒരസുഖം തോന്നിക്കുന്ന വല്ലാത്തപാട്ട് ചിലപ്പോഴൊക്കെ പാടുന്നതു കേൾക്കാം. ശ്മശാനത്തിന്റെ അരുകിലെ കുതിർന്ന ഒരു മണൽത്തിട്ട് ഇടിഞ്ഞു വെള്ളത്തിൽവീണ് 'ക്ലിം' എന്ന ശബ്ദം ഉണ്ടാക്കി. അല്പം ഉറച്ച ഒച്ചയോടെ തിര ഓളംതല്ലി. ഞാൻ ശ്മശാനത്തിലേയ്ക്കു നോക്കിയപ്പോൾ കെട്ടാറുന്ന മെഴുകുതിരികൾപോലെ മിന്നാമിനുങ്ങുകൾ കുറഞ്ഞുവന്നു. പഗോഡയുടെ പുറകിലെ പന്തലിച്ച ആല് വിളർച്ച പിടിച്ച ഇരുളിന്റെ ചുവരിൽ തുന്നിപ്പിടിപ്പിച്ച കറുത്ത ചിത്രവേലകൾപോലെ ഇരുന്നു.

"ബാബു നിങ്ങൾക്കുറങ്ങണോ?" അവൾ ചോദിച്ചു.

"വേണ്ടാ. നിങ്ങൾക്കുറങ്ങണമെന്നില്ലെങ്കിൽ നിങ്ങളെക്കുറിച്ചെല്ലാം അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു." ഞാൻ ചുവരിൽ സിഗ

ററിന്റെ പുകച്ചുരുളുകൾ നീങ്ങുന്നതു നോക്കിയിരുന്നു.

അവൾ തുടങ്ങി. ‘‘ആ ദിവസം രാത്രി അന്നു പകലും മഴ ശക്തിയായി പെയ്തിരുന്നു. ഹൂഗ്ലി ഒരു പിശാചിനെപ്പോലെ ഭ്രാന്തുപിടിച്ചിളകുകയാണ്. അവൾ തന്റെ കരങ്ങൾ ഇരുപുറങ്ങളിലേക്കും നീട്ടിയെറിഞ്ഞു മണൽതിട്ടുകളെ തല്ലിച്ചതച്ചു കരകളുടെ ശരീരത്തെ വലിച്ചുകീറി അടിയിലേക്ക് ഒഴുക്കി. പൂജാരി ഗംഗാഭഗവതിയെ പ്രീതിപ്പെടുത്തുവാൻ പ്രത്യേകം പൂജ നടത്തി. പൂവും പഴവും ശർക്കരയും കരിമ്പും ബദാമും എല്ലാം അവൾക്കു നിവേദ്യം എറിഞ്ഞുകൊടുത്തു. കാളീമാതാവിന്റെ പ്രതിമ ഒഴുക്കി. എന്നിട്ടും എന്നിട്ടും അവൾ അലറുകയാണ്. കരകൾ കടിച്ചുചീന്തിയ രക്തംനിറഞ്ഞ് അവൾ ചുവന്നു കലങ്ങിയിരുന്നു.

‘‘ദേബീ അനോകൊ ഭകതാ, ഏഷാച്ഛേ, തൊബപദചരണേ’’ അങ്ങിനെ പ്രാർത്ഥനകൾ എങ്ങും മുഴങ്ങി. ഞാൻ പ്രാർത്ഥിച്ചില്ല. എനിക്കു ഭയമില്ലായിരുന്നു. പിന്നെ ഞാൻ എന്തിന് പ്രാർത്ഥിക്കണം ബാബു. കൂടാതെ എനിക്കു പ്രാർത്ഥനയിലുള്ള വിശ്വാസവും കുറഞ്ഞിരുന്നു. ഞാൻ ഹൃദയം നൊന്തു വളരെ പ്രാർത്ഥിച്ചിട്ടുണ്ട്. ഒരു ഫലവും ഉണ്ടായിട്ടില്ല. ഞാൻ ദൈവത്തിൽതന്നെ വിശ്വസിക്കുന്നില്ല. എന്റെ അനുഭവങ്ങൾ ഉള്ള ഒരാൾക്കും ദൈവത്തിൽ വിശ്വസിക്കാൻ കഴികയില്ല. പിന്നെയും വിശ്വസിക്കുന്നെങ്കിൽ അയാൾ, ഉണങ്ങാത്ത വ്രണങ്ങളും രക്തക്കറകളുംനിറഞ്ഞ ഒരു ദാരുണജീവിതത്തിന്റെ അവകാശി മാത്രമല്ല, ഒരു ഭ്രാന്തുപിടിച്ച മായനുംകൂടിയാണ്.

കുറച്ചാലോചിച്ചിരുന്നിട്ട് അവൾ ചോദിച്ചു ‘‘ബാബു നിങ്ങളുടെ നാട്ടിൽ വഗ്ഗീയ ലഹളയുണ്ടോ?’’

‘‘ഇല്ല. അവിടെ ജനങ്ങൾ സുഹൃത്തുക്കളായി കഴിയുന്നു. എന്നാൽ ജനദ്രോഹികളായ ചില നേതാക്കൾ അതിനു ശ്രമിക്കുന്നുണ്ട് ആ അവസരത്തേയും കൊള്ളയടിക്കാൻ. പക്ഷെ ജനങ്ങൾ അതിനു തക്ക പ്രതിഫലം കൊടുക്കും.’’

അവൾ തുടർന്നു. ‘‘ആ ദിവസം ഞാനതു ചെയ്തു. ഞാൻ ഇവിടെ ഇരിക്കുകയായിരുന്നു. അന്ന് ഒരു ശവസംസ്കാരം നടന്നിട്ട് അല്പസമയം കഴിഞ്ഞിട്ടേയുള്ളു. മഴ നനഞ്ഞു കുതിർന്ന ആ വിറകിലും മൃതദേഹത്തിലും, തീ പുകഞ്ഞു നീറി നക്കിപിടിച്ച് ക്ഷീണിച്ച് ക്ഷീണിച്ച് ഉയർന്നുകൊണ്ടിരുന്നു. ഞാൻ ചുവന്ന പുഴയുടെ ഭ്രാന്തുകൾ നോക്കികൊണ്ടു ഈ നടകല്ലിൽ ഇരിക്കുകയാണ്. ഇരുട്ട്, കാററു

നിറഞ്ഞു വീർക്കുന്ന ബലൂൺപോലെ വികസിച്ചുകൊണ്ടിരുന്നു. അകലെ ബാരക്പ്പൂരിലെ കെട്ടിപിടിച്ചുനില്ക്കുന്ന മരങ്ങളിലും അവയ്ക്കുള്ളിൽ മുഖംമാത്രം കാണിച്ച് ഒളിഞ്ഞുനില്ക്കുന്ന ബംഗ്ലാവുകളിലും ഇരുട്ടിന്റെ കരിമ്പടക്കെട്ടും വീണിഴഞ്ഞു പകൽ അലിഞ്ഞുവററുന്നതോടെ അതു് ആ പുഴയുടേയും മുകളിലൂടെ വലിച്ചിടുകയാണ്. പകലിന്റെ വെളിച്ചത്തിനേയും, രാത്രിയുടെ ഇരുട്ടിനേയും ഒരു യന്ത്ര ഊഞ്ഞാലിലെന്നോണം കാററ് വലിച്ചാട്ടുകയാണ്. അവിടെ ഉണങ്ങിയ ഒരു ചൂളമരം നിന്നിരുന്നു. അതിൽ വള്ളക്കാർ രാത്രി വള്ളം കെട്ടിയിടാറുണ്ട്. അതു കടപിഴുതുവലിച്ചു പുഴയിലേക്കെറിഞ്ഞിട്ട്, കാററ് പിന്നെയും ഒരു ദ്രോഹിയെപ്പോലെ ആർത്തുരസിച്ച് കടന്നുപോയി. ഞാൻ എന്തൊക്കെയോ ഓർത്തുകൊണ്ടിരുന്നു. എന്റെ ഹൃദയത്തിലും തലച്ചോറിലും എല്ലാം ഒരു വല്ലാത്ത വേദന അള്ളിപ്പിടിച്ചിരുന്നു. ആയിരമായിരം മൂർച്ചയുള്ള കാലുകളോടെ തേളോ എട്ടുകാലിയോ പോലെ എന്തൊക്കെയോ എന്റെ രക്തത്തിൽ നീന്തി സിരകളെ കുത്തിതുളച്ചു പായുകയാണ്. ഉയർന്നു പൊങ്ങിയും ഒടിഞ്ഞുമടങ്ങിയും തുള്ളിച്ചാടിപ്പോകുന്ന നദിയിലൂടെ ഒരുവള്ളം പണിപ്പെട്ട് മുൻപോട്ടും പുറകോട്ടും ഉലഞ്ഞു ചുററി പോവുകയായിരുന്നു. ഒരു സമർത്ഥനായ വള്ളക്കാരനേ, പിന്നെയും ആ ഒഴുക്കമുറിച്ച് മുൻപോട്ടു വരാൻ കഴിയൂ. അയാളുടെ സാഹസം ഞാൻ നോക്കിയിരുന്നു. പക്ഷേ ശരിക്ക് കാണുംമുൻപേ ഇരുട്ട് കട്ടിപിടിച്ചു കഴിഞ്ഞു. മുറിയിൽനിന്നും തുറന്നുകിടക്കുന്ന വാതലിലൂടെ വെളിച്ചം പുഴയിലേക്ക് ഒഴുകിയിരുന്നു. ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ ഒരു മനുഷ്യരൂപം, ഇരുട്ടിന്റെ ഒരു ചെറിയ പാളിപോലെ ആ വെളിച്ചത്തിലേക്കു ചാടി അയാൾ ആടിത്തളർന്ന് ഇങ്ങോട്ടു കയറിവന്നു.''

അവളുടെ കണ്ണുകളിലെ വെളിച്ചം ഒരു പന്തംപോലെ പ്രകാശിച്ചു. അകലെ നട്ടപ്പാതിരാവിൽ ഒരു കോഴി കൂവി. അവൾ തുടർന്നു. ''എനിക്ക് ഏററവും പ്രിയപ്പെട്ട അയാളെ ഞാൻ കൊന്നു. ഏററവും മൃഗീയമായ വിധത്തിൽ.'' ഞാൻ നടുങ്ങിപ്പോയി.

''അയാൾ എന്റെമുൻപിലേക്ക് ഓടിവന്നു; വളരെനാളുകൾക്കശേഷം ഞാൻ ഇവിടെ ജീവിക്കുന്നകാര്യം കല്ക്കട്ടായിൽവച്ചു വള്ളക്കാരൻ ബാബുലാലിൽനിന്നും മനസ്സിലാക്കിയതാണ്. അയാൾ എന്നെ ആർത്തിയോടെ കെട്ടിപ്പിടിച്ചു. വല്ലാത്ത വിശപ്പോടെ എന്റെ ചുണ്ടിൽ കടിച്ചു. ഞാൻ അയാളെ തള്ളിമാററി. അയാളെ കണ്ടപ്പോൾ മുതൽ എന്റെ ഉള്ളിൽ ഭയങ്കരമായ തീ ആളുകയായിരു

ന്നു. അയാളിൽനിന്നും പേടിപ്പെടുത്തുന്ന സ്വപ്നങ്ങളും രൂപം എടുക്കുന്നു. കറുത്തിരുണ്ട പുകച്ചുരുളുകളായി കരിഞ്ഞിടിയുന്ന വലിയ കെട്ടിടങ്ങളും; നഗ്നരായി, അരക്കെട്ടും മാറിടവും എല്ലാം പിച്ചിച്ചീന്തി ചോരയിൽ മുങ്ങിക്കിടക്കുന്ന സ്ത്രീകളും; ജീവനോടെ തീകുണ്ഡത്തിൽ കിടന്ന് കത്തി മരണക്കരച്ചിൽ കരയുന്ന നിരപരാധികളായ പിഞ്ചു കുട്ടികളും പന്തവും കഠാരിയുമായി ചോരയിൽമുങ്ങി അയാളും ഒരു പിശാചിനേക്കാളും ഭയങ്കരനായി എന്റെ മുൻപിൽ നില്ക്കുന്നു. ഞാൻ അനുഭവിച്ചിട്ടുള്ള വേദനകൾ. അതുപോലെ മററനേകം സ്ത്രീകളും, കുട്ടികളും, എല്ലാം അയാളിൽനിന്നും അനുഭവിച്ചുകാണും. എനിക്ക് ഭ്രാന്തുപിടിച്ചുകഴിഞ്ഞു. വളരെനാളായി എന്റെ ഹൃദയത്തിൽ ക്ലാവുപിടിച്ച് നീറിനീറിക്കിടന്ന പ്രതികാരം ഒരു അഗ്നിപർവ്വതംപോലെ ഉണർന്നു.

ഞാനയാളെ കൂട്ടിക്കൊണ്ടുപോയി ആ പഗോഡായിലേക്ക്; അതിനകം നനഞ്ഞുകുതിർന്നു കിടക്കുന്നു. മഴവെള്ളം കുത്തി ഒലിക്കുന്നുണ്ട്. അതിനുള്ളിൽ പിശാചിന്റെ തലമുടിക്കെട്ടുപോലെ വേരുകൾ തൂങ്ങിയിരുന്നു. മിന്നാമിനുങ്ങുകൾ ചുവരിൽ പററിയിരുന്നു പ്രകാശിക്കുന്നുണ്ട്. ആ ഇടിഞ്ഞുതകർന്ന കെട്ടിടത്തെ ഹൃദയത്തോടമർത്തി പിടിച്ചു നില്ക്കുന്ന ആല് പുറത്തു കാററിൽകിടന്ന് ഉലഞ്ഞുഞരങ്ങുന്നതുപോലെ കേൾക്കാം. മുൻപിൽ ഇരുളിന്റെ നിലവറക്കുഴിയിൽക്കിടന്ന് നരി അപസ്മാരഗോഷ്ഠികൾ കാട്ടുകയായിരുന്നു. ശ്മശാനത്തിൽനിന്നും അപ്പോഴും കത്തിയെരിഞ്ഞടങ്ങിയിട്ടില്ലാത്ത വെന്തമാംസത്തിന്റെ മണം രൂക്ഷമായി അടിച്ചു.

“എത്ര നാളായി ഞാൻ നിന്നെ ഒന്ന് തൊട്ടിട്ട്.” അയാൾ തളർച്ചയോടെ പറഞ്ഞു അയാൾ വല്ലാത്ത ദാഹത്തോടെ എന്റെ അരക്കെട്ടിൽ ബലമായിപിടിച്ച് അയാളുടെദേഹത്തോടെ അമർത്തി. അവൻ വിറയുന്ന കൈകളോടെ എന്റെ വസ്ത്രം പിച്ചിച്ചീന്തുവാൻ തുടങ്ങി. എനിക്കേററവും അറപ്പും തോന്നി. ഒരുകാലത്ത് എന്റെ അരക്കെട്ട് അമർത്തിനിന്നിട്ടുണ്ട്. എന്റെ വക്ഷസ്സ് ആ നെഞ്ഞിടിപ്പുകൾ കേൾക്കാത്തവിധം അമർത്തിവച്ചിട്ടുണ്ട്. അന്ന് എന്തൊരുണർവ്വും, ചൂടുമായിരുന്നു.

* * * *

എനിക്കു പ്രതികാരത്തിന്റെ ഭ്രാന്തുപിടിച്ചിരുന്നു. ഞാൻ അയാളെ തള്ളി താഴെയിട്ടു. പന്തവും കഠാരിയും പിടിച്ച് കൊച്ചുകുട്ടികളെ കടിച്ച് ചീന്തിക്കൊണ്ടുനില്ക്കുന്ന രാക്ഷസൻ. തീയ

രിയുന്ന പട്ടണം. കഴുത്തറവ് ചോരയിൽ ഓളം തല്ലുന്ന മനുഷ്യശരീരങ്ങളും....... അങ്ങിനെ പലതും. കഴിഞ്ഞതെല്ലാം ജീവിക്കുന്നതുപോലെ.

.... .... .... ....

എന്റെ ബോധശൂന്യതയിൽ രക്തം ചീററിഒഴുകുന്ന ശബ്ദം തുളഞ്ഞുകയറി. ഇരുട്ടിൽ ഒന്നും കണ്ടുകൂടാ. ഞാൻ തപ്പിയെടുത്ത കല്ലിൽ ചോരയും മാംസവും ചതഞ്ഞൊഴുകി, കുഴമ്പുപോലെ ....ആകെ പശപിടിച്ചു!! തലച്ചോറും ഞരമ്പുകളും, മാംസവും ചോരയും, തലമുടിയും എല്ലാം കൂട്ടിക്കുഴഞ്ഞുചേന്നു. ആ പഗോഡസ്ക്കൂളിലെ ഇരുട്ടിൽ ഒരു ദ്രോഹിയുടെ രക്തം കറപിടിച്ചുണങ്ങി. ആ ചതഞ്ഞു വൃത്തികെട്ട ശരീരം പേപിടിച്ചൊഴുകുന്ന ഹൂഗ്ലി കുത്തിയൊടിച്ചു തല്ലിച്ചതച്ച് നാരുനാരായി പിച്ചിച്ചീന്തി എവിടെയോ വലിച്ചെറിഞ്ഞുകാണും.''

ഞാൻ ഭയന്നു വിളറിപ്പോയി. എന്റെ മുമ്പിലിരിക്കുന്ന സ്ത്രീ! അവൾ!! കൊലപാതകി. ആ പഗോഡസ്ക്കൂളിലെ ഇരുമ്പുപലകപോലുള്ള ഇരുട്ടിൽ രക്തം ഉണങ്ങിപ്പിടിച്ചിട്ടുണ്ട്. മരണവേദനയുടെ കൈകാലടികൾ അതിനുള്ളിൽ കിടന്ന് സ്പന്ദിക്കുന്നുണ്ടാകും. എന്റെ ചിന്തകൾ അങ്ങിനെ ഭയപ്പാടുകളിലൂടെ വഴുതിവീണുപോകും മുമ്പ് അവൾ വീണ്ടും ആരംഭിച്ചു

''എന്റെ ഗ്രാമം അകലെയാണ്. ഒരു സെമിന്ദാരുടെ കീഴിൽ ബാക്കിയുള്ള ഞങ്ങളുടെ കുടുംബങ്ങൾ എല്ലാം കൃഷിക്കാരായിരുന്നു. പണിയെടുത്തു പണിയെടുത്ത് സെമിന്ദാരൊഴിച്ചു ആ ഗ്രാമം ഒന്നോടെ തകരുകയാണ്. ചെറുപ്പത്തിലെ അമ്മ മരിച്ചു. ഞാനും അച്ഛനും രണ്ടു സഹോദരങ്ങളും. അയൽപക്കത്താണ് ഗോപുവിന്റെ വീട്. എന്തു രസമായിരുന്നു *'ജോൽയാത്ര'യുടെ അന്നു ഞങ്ങൾ കളിച്ചു മറിയും; കുങ്കുമത്തിൽ മുങ്ങി. ഗോപുവിന്റെ അച്ഛൻ കടത്തുകാരനാണ്...... ഞങ്ങൾ അങ്ങിനെ വളന്നു. ഗോപുവിന് ഇരുപതു വയസ്സുണ്ട് അന്നാണ് അവന്റെ അച്ഛൻ മരിച്ചത്. പിന്നെ ഗോപു കടത്തുകാരനായി. എല്ലാവക്കും ഗോപുവിനെ ഇഷ്ടമാണ്. ബംഗാളിലെ എല്ലാ വള്ളക്കാരെപ്പോലെയും ഗോപുവും പാടും. ഒരു രാപ്പാടിയെപ്പോലെ രാത്രിയിൽ ഗോപുവിന്റെ പാട്ടങ്ങിനെ ഒഴുകിക്കൊണ്ടിരിക്കും; വയലുകളുടെ മുകളിലൂടെ. ചില രാത്രികളിൽ പുഴ ഉറങ്ങുന്ന കന്യകയെപ്പോലെ അതിന്റെ ഇളക്കം ഒതുക്കി കിടക്കുകയാവും. ഞങ്ങൾ വള്ളത്തിൽ കയറി അങ്ങിനെ രാത്രി മുഴുവൻ ഒഴുകി നടക്കും. അങ്ങിനെ ഞാൻ ഗോപുവിലും ഗോപു എന്നിലും അലിഞ്ഞുചേന്നു''

* ജോൽയാത്ര—ഒരുത്സവം.

അവൾ സ്മരണ അയവിറക്കുന്നതുപോലെ അല്പനേരം മിണ്ടാതിരുന്നു. "ശോപൂവിനെ ഞാൻ എൻെറ ജീവനേക്കാൾ സ്നേഹിച്ചു. ശോപൂവിനുവേണ്ടി ഞാൻ എൻെറ എല്ലാം നശിപ്പിച്ചു. പക്ഷെ കഴിഞ്ഞ വർഷം ഞാനയാളെ കൊന്നതിൽ, ഏററവും മൃഗീയമായി ചതച്ചു കൊന്നതിൽ പശ്ചാത്തപിക്കുന്നില്ല. ബാബൂ ഞാൻ തുറന്നു പറയുന്നതിൽ ക്ഷമിക്കണം. ഞാൻ മാറിമാറി ഉപയോഗിക്കപ്പെട്ടിട്ടുണ്ട്. ഞാൻ പുരോഹിതന്മാരുടേയും വലിയ പണക്കാരുടേയും, പട്ടാളക്കാരുടേയും, കലാകാരന്മാരുടേയും, അല്ലാതെ വെറും മൃഗങ്ങളേക്കാൾ കഷ്ടമായ മനുഷ്യരുടേയുംകൂടെ കഴിഞ്ഞിട്ടുണ്ട്. എൻെറ മാംസം അവർ കടിച്ചും, മണത്തും, നക്കിയുമെല്ലാം അങ്ങേയററം ഉപയോഗപ്പെടുത്തി. ഇന്നു ഞാൻ ഇവിടെ കഴിയുന്നു ഇവിടുത്തെ സെമിന്ദാരന്മാരുടെയാണ് ഈ വീട്. അവർ വല്ലപ്പോഴും ശവസംസ്കാരത്തിനു വരുമ്പോൾ വിശ്രമിക്കാൻ, പിന്നെ ഒന്നോ രണ്ടോ രാവുകൾ ഒരു വെപ്പാട്ടിയുമായി രഹസ്യമായി കഴിയാൻ. എന്നോടു ചെയ്തിട്ടുള്ള ദ്രോഹങ്ങൾക്കു കഴിയുന്നത്ര പ്രതികാരം ഞാൻ നടത്തിയിട്ടുണ്ട്. ജീവിതം മായയെന്നും, സ്ത്രീ പാപമെന്നും പ്രസംഗിക്കുന്ന പുരോഹിതനു സിഫിലിസുണ്ട്. പിന്നെ അങ്ങിനെ സമുദായത്തിലെ വലിയ ആളുകൾക്കെല്ലാം."

അവൾ ഭ്രാന്തുപിടിച്ചതുപോലെ പറഞ്ഞുതുടങ്ങി. "ബംഗാളിനെ ചുടലക്കാടാക്കിയ ആ ക്ഷാമത്തെക്കുറിച്ച് അങ്ങ് കേട്ടിട്ടില്ലേ?"

"ഉവ്വ്"

"ഞങ്ങളുടെ ഗ്രാമം ക്ഷാമംകൊണ്ടു കത്തു പിടിച്ചു. അപ്പോൾ ബാരക്പൂരിൽനിന്നും പട്ടാളക്കാർ വരാറുണ്ട്. വിള നശിപ്പിക്കാൻ വരുന്ന വെട്ടിക്കിളികൾപോലെ. അവർ നാശങ്ങൾ ഉണ്ടാക്കിയേ മടങ്ങൂ. എൻെറ അച്ഛൻ പട്ടിണി കിടന്നു മരിച്ചു സഹോദരങ്ങളും. അങ്ങിനെ ഗ്രാമത്തിൽ എങ്ങും ദിവസവും മരണംനടന്നുകൊണ്ടിരുന്നു. എല്ലാം നശിച്ച കൃഷിക്കാർ. പലരും ഗ്രാമംവിട്ടു."

ഗ്രാമങ്ങളിൽനിന്നും ഗ്രാമങ്ങളിലേയ്ക്കു; അവിടെനിന്നും പട്ടണങ്ങളിലേക്കു്. പക്ഷെ ബംഗാൾ ആകെ തീച്ചൂളയായി കഴിഞ്ഞിരുന്നു. എങ്ങും എപ്പോഴും പട്ടിണികൊണ്ടുള്ള മരണങ്ങൾ!! കുറുക്കനും, കാക്കയും, കഴുകനുമെല്ലാം പകലും രാത്രിയും എവിടെയും കൂട്ടത്തോടെ നടക്കുന്നതുകാണാം. പുല്ലുപോലും വേവിച്ചു തിന്നുനോക്കി!! ചെരുപ്പിൻെറ തുകൽ വേവിച്ച വെള്ളം, ചത്തുചീഞ്ഞ മൃഗങ്ങൾ! അങ്ങിനെ.........പക്ഷെ സെമിന്ദാരും കുടുംബവും സുഖമായി കഴികയാ

യിരുന്നു. അറയിൽ ധാന്യങ്ങൾ കുന്നുകൂടി പൂത്തു നശിച്ചിരുന്നു! ഒരു മണി ധാന്യംപോലും അയാൾ ഒരുത്തനും കൊടുത്തില്ല കൃഷിക്കാർ കൂട്ടത്തോടെ അയാളുടെ പടിക്കൽ ചെന്നു. പിറേറന്നു മുതൽ സർക്കാർ അയാൾക്കു പട്ടാളത്തെ അയച്ചുകൊടുത്തു!! ആ കൃഷിക്കാർ അവർ വെയിലും മഴയും പട്ടിണിയുമെല്ലാം സഹിച്ചു പണിയെടുത്തു കൊടുത്തു. അയാൾ അതറയിൽ ഇട്ടു കാവൽ നിർത്തി!!

ഗോപുവിന്റെ വള്ളം ഒരു കച്ചവടക്കാരനു ചുരുങ്ങിയ വിലയ്ക്കു കൊടുത്തു. ഞങ്ങൾ രണ്ടാളും ഗ്രാമത്തിൽനിന്നും പട്ടണത്തിലേയ്ക്കു നീങ്ങി.

... .... .... ....

ഗ്രാമങ്ങളേക്കാൾ ഭയങ്കരമായിരുന്നു പട്ടണം. റോഡുവക്കിലും ഓടയിലും എല്ലാം ശവം കുന്നുകൂടി അഴുകി കിടക്കുകയാണ്. മനുഷ്യൻ മരിച്ചുമരിച്ചുവീഴുന്നതു കാണാം. ഞങ്ങൾ പട്ടണത്തിൽ അലഞ്ഞു ആളൊഴിഞ്ഞ ഒരു ചെററക്കുടിലിൽ കടന്നുകൂടി. ഗോപു പനിപിടിച്ചു ബോധമില്ലാതെ കിടക്കുകയാണ്. മരണം. എന്റെ ഗോപു മരിക്കാൻ പോകുന്നു. ഞാൻ നടുങ്ങിപ്പോയി. എന്റെ ഗോപു മരിക്കുക! എനിക്കതാലോചിക്കുവാൻ വയ്യായിരുന്നു എനിക്കെന്തെങ്കിലും കഴിവുണ്ടെങ്കിൽ ഞാൻ അതു സമ്മതിക്കുകയില്ലെന്നുറച്ചു.

അന്നു കുറച്ചാഹാരത്തിനും മരുന്നിനുംഉള്ളതു എനിക്കു സമ്പാദ്യമുണ്ടായി. പത്തു പട്ടാളക്കാർ. ഒരുവിധം ഇഴഞ്ഞ് ഞാൻ വീട്ടിലെത്തി, മരുന്നും ആഹാരവുമായി. അപ്പോഴും എന്റെ വായിന്റെ കോണുകളിൽ മദ്യത്തിന്റെ മണം വീശിയിരുന്നു. എന്റെ അരക്കെട്ടിൽ രക്തം ഉണങ്ങി പിടിച്ചു. ഭ്രാന്തുപിടിച്ച പത്തു പട്ടാളക്കാർ. ഗോപു ഭേദപ്പെട്ടുതുടങ്ങിയിരുന്നു. ഞങ്ങൾ കാളീക്ഷേത്രത്തിന്നടുത്ത് ഒരു ചെററ കുടിലിലാണ് താമസം. ഞാൻ പട്ടാളക്യാമ്പുകൾ തോറും മാറി മാറി നടന്നു. എനിക്കാടാനും പാടാനും എല്ലാം അറിയാം ...... വേദന കനത്തു കനത്തു എന്റെ ഹൃദയം ശ്വാസംമുട്ടിയിരുന്നു ... എങ്കിലും വിശപ്പ് .... എന്റെ ഗോപു.

.... .... .... ....

ഗോപു പട്ടണത്തിലെല്ലാം അലഞ്ഞുനടക്കും. ഇരുട്ടിയേ വീട്ടിൽ വരൂ. മദ്യപിച്ചു് തളൻ്. പിറേറന്നാഹാരം കഴിഞ്ഞാൽ ഉടൻ എന്നോടുപണംചോദിക്കും. ചിലപ്പോൾ ഒന്നോരണ്ടോ ആളുകളെ കുടിലിനുള്ളിലേക്കയച്ചിട്ട് അവരോട് പണം വാങ്ങി ഗോപു പോകും.

ഞാൻ മരിക്കാൻ കൊതിച്ചു.

എന്റെ ഹൃദയം പൊള്ളി.

ഞാൻ നല്ല വസ്ത്രങ്ങളു ധരിക്കു. എന്റെ കവിൾത്തടങ്ങൾ കണ്ണാടിപോലെ മിന്നി. മാർവിടം ഉയർന്ന് തുളുമ്പി. ചുണ്ടുകളിൽ ചോര നിറം നന്നഞ്ഞു പററി. കണ്ണുകളിൽ എപ്പോഴും ഒരു കൊള്ളിയാൻ മിന്നൽ കാണും. ഞാൻ ഏററവും സുന്ദരിയായിരുന്നു.

കുറച്ചു വർഷങ്ങൾ കടന്നുപോയി. നമ്മുടെ നാടിന്ന് സ്വാതന്ത്ര്യം കിട്ടി. ആഘോഷങ്ങൾ നടന്നു. പക്ഷേ 'ആശകൾ എല്ലാം തകർന്നുപോയി ദുരിതങ്ങൾ അവസാനിക്കുമെന്നു പ്രതീക്ഷിച്ചിരുന്നു. പിന്നെയും എനിക്കും ഗോപുവിന്നും ആഹാരത്തിന്നും, വസ്ത്രങ്ങൾക്കും എല്ലാം ഞാൻ എന്റെ കണ്ണും ചുണ്ടും മാർവ്വിടവുംകൊണ്ട് കെണിക്കെട്ടണം……

ഒരു ദിവസം രാത്രി. അന്നു ഗോപു വന്നില്ല. ഭയങ്കരമായി വെടി പൊട്ടുന്ന ശബ്ദങ്ങൾ. തീ ആളിപ്പിടിക്കുന്നു. മനുഷ്യർ മരണവേദനയോടെ ആത്തു കരയുകയാണ്. ഞാൻ ഞെട്ടിയുണർന്നു പുറത്തേയ്ക്കു നോക്കി. റോഡിൽ ഭയങ്കരമായ ആൾത്തിരക്ക്. പന്തങ്ങൾ വീശി കത്തുന്നു! തെരുവിനു തീ പിടിച്ചിട്ടുണ്ട്. അതിനുള്ളിൽനിന്നും സ്ത്രീകൾ, കുട്ടികൾ, എല്ലാവരും റോഡിലേയ്ക്കു പാഞ്ഞിറങ്ങുകയാണ്. ഇറങ്ങിവരുന്ന സ്ത്രീകളേയും കുട്ടികളേയും അവർ പിടികൂടുന്നു സ്ത്രീകളെ തുണിയുരിച്ച് റോഡ്നടുവിൽവച്ച് മാനഭംഗപ്പെടുത്തുന്നു. കുട്ടികളെ ജീവനോടെ പിടിച്ചു തീയിലേക്കെറിയുന്നു. ഗോപു അതിനു നേതൃത്വംവഹിക്കുന്നതു് ഞാൻ കണ്ടു!! ഞാൻ നടുങ്ങി എന്റെ തലച്ചോറിനു കത്തുപിടിച്ചു "ഗോപു ..." ഞാൻ പിന്നെയും നോക്കി! ഒരു സ്ത്രീയെ അയാൾ നഗ്നമായി നിറുത്തിയിരിക്കുന്നു. ഭ്രാന്തുപിടിച്ചവിധം അയാൾ അവളെ കടിച്ചുകീറുന്നു. പിന്നെ അയാൾ ഒരു പിഞ്ചുകുട്ടിയെ വലിച്ചെടുത്തു!!

"അമ്മേ!" അങ്ങിനെ ആ കുട്ടിയുടെ നേരിയ കരച്ചിൽ ആ ശബ്ദങ്ങൾക്കുള്ളിൽനിന്നും എന്റെ ഹൃദയത്തിലേക്കിഴഞ്ഞുവന്നു! 'അയ്യോ' ഞാൻ അറിയാതെ നിലവിളിച്ചുപോയി!! 'അമ്മേ:' 'എന്റെ പൊന്നമ്മേ!' 'അയ്യോ എന്റെ അമ്മ' ആ കരച്ചിൽ!!

പിന്നെയും ആ കൊച്ചുകരച്ചിൽ!

ഒരു സ്ത്രീയ്ക്കതു സഹിച്ചുകൂടാ.

ആ കുട്ടിയെ ഗോപു വലിച്ചുയർത്തുന്നു, തലയ്ക്കുമുകളിൽ……ആളികത്തുന്ന തീയിൽ ഒരു കൊച്ചുകടലാസ്സുപന്തുപോലെ ആ കുട്ടിചെന്നുവീണു. തീ ഒന്നുകൂടെ ആളി

"അമ്മേ!"

"എൻെറ അമ്മേ!"

"പൊന്നമ്മേ!"

ആ കരച്ചിൽ എൻെറ ഹൃദയത്തിനുള്ളിൽ കിടന്നലറി!!

ഗോപു അവിടെനിന്ന് ആത്തു ചിരിക്കുകയാണ്!

എനിക്കാകെ ബോധംകെടുന്നതുപോലെ തോന്നി!

തീക്കുണ്ഡവും, ആൾക്കാരും! എല്ലാം ഇരുണ്ടിരുണ്ടുപോകുന്നു! എല്ലാം മഞ്ഞുപോലെ തണുത്തുറയുന്നു!!

അതിനുള്ളിൽനിന്നും പനിനീർപ്പൂപോലുള്ള ഒരു പിഞ്ചുകുഞ്ഞ് കൈനീട്ടി വരികയാണ്........"അമ്മേ!"

എനിക്കൊന്നും ഓർമ്മയില്ല.

വല്ലാത്ത തണുത്ത കാററടിച്ചതുകൊണ്ട് അവൾ ജനലടച്ചു. ശ്മശാനത്തിലേക്കു നോക്കുവാനുള്ള ഭയംകൊണ്ടു ഞാനും. അവൾ പറയാൻ തുടങ്ങി. "കുറെ ദിവസത്തേയ്ക്കു ഗോപു വന്നില്ല. ദിവസവും ഞാൻ ഭയങ്കര രംഗങ്ങൾ കണ്ടു. അവിടെ മനുഷ്യർ ഇല്ലെന്നുതോന്നി. എല്ലാം ഹിന്ദുക്കളും മുസ്‌ലിമുകളും. വലിയ കെട്ടിടങ്ങൾ കത്തിയെരിഞ്ഞടിഞ്ഞുകൊണ്ടിരുന്നു! പിഞ്ചുകുട്ടികളെപ്പോലും ചുവരിൽ ആണിവച്ച് തറച്ചിരിക്കുന്നതുകാണാം. അമ്മയില്ലാത്ത കുട്ടികൾ, സിഫിലിസ്സ് പിടിച്ച പകുതി ജീവനായി പിടഞ്ഞുവീഴുന്ന സ്ത്രീകൾ,.... കത്തിയെരിഞ്ഞവശേഷിച്ച വീടുകൾ......

ഹിന്ദുക്കൾ.

മുസ്‌ലിമുകൾ!!

മനുഷ്യരില്ല. പിശാചുക്കൾ. എപ്പോഴും അവിടെ രക്തത്തിനും മാംസത്തിനും തീ പിടിച്ച മണം. ആ മരണക്കുത്തിന്നിടയിലും ഞാൻ വ്യഭിചരിച്ചിരുന്നു; ജീവിക്കാൻ.

ഒരു ദിവസം ഗോപു വന്നു. ഞാൻ ഒരു നടുക്കത്തോടെ അയാളെ തുറിച്ചുനോക്കി. "അമ്മേ!" എൻെറ ഹൃദയത്തിനുള്ളിൽ ഒരിടിമുഴക്കം!

"ദ്രോഹി!" ഞാൻ അലറി; ഒരു ബോധശൂന്യതയിൽനിന്ന്. ഗോപു എൻെറ മുഖത്ത് ആഞ്ഞടിച്ചു. "ഇനിയും ഇന്ന് നൂറെണ്ണത്തെക്കൂടെ കാച്ചണം." അയാൾ ഒരു കൊടുങ്കാററുപോലെ പുറത്തേയ്ക്കു പാഞ്ഞുപോയി.

ഞാൻ പുറത്തേയ്ക്കു നോക്കി. ഒരു സംഘം ആളുകൾ പാഞ്ഞുവരികയാണ്. ഇരുട്ടിനെ തീപിടിപ്പിച്ചുകൊണ്ടു്. അവർ എന്റെ കുടിലിലേയ്ക്കു ഓടിക്കയറി. എന്നെപ്പിടിച്ചുവലിച്ചു പുറത്തേയ്ക്കു കൊണ്ടുവന്നു. അവർ ഓടുകയാണ്. ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ എന്റെ കുടിൽ, തീകൊണ്ടുള്ള ചളിപോലെ ഇരുട്ടിൽ പരന്നു തെറിച്ചു്, ചാമ്പലായി അടിഞ്ഞു കനത്ത തമസ്സിനുള്ളിലേയ്ക്കു്.

.... .... .... .... ....

ഹിന്ദുക്കളും മുസ്ലിമുകളും പട്ടണം ഒരു കുരുതിക്കളമാക്കുകയാണ്. മതഭ്രാന്തു് കുട്ടികളെയും സ്ത്രീകളേയും എല്ലാം കടിച്ചുകീറി നശിപ്പിക്കുകയാണ്. എന്റെ മാംസത്തിനുള്ള ഭംഗികൊണ്ടു് അവർ എന്നെ കൊന്നില്ല. ഏതു സമയത്തും അവർ എന്നെ മാറിമാറി ഉപയോഗിക്കും പലപ്പോഴും അവസാനം പലരും ആ കൃത്യം ചെയ്യുന്നതു ഞാൻ ബോധമില്ലാതെ തളൎന്നു കിടക്കുമ്പോഴായിരിക്കും.

ഭയങ്കരത വർദ്ധിച്ചു.

മതങ്ങൾ തീയും, വെടിയുണ്ടകളും മരണവും തുപ്പുകയാണ്. ബലാൽസംഗങ്ങളും ശിശുഹത്യകളും ചെയ്യുകയാണ്.

ഗോപു അതിന്റെ എല്ലാം നേതാവാണ്. ഞാൻ എന്തിനാണ് അയാളെ രക്ഷിച്ചത് എന്റെ വിലപിടിച്ച നിധികൊടുത്തു അയാളെ രക്ഷിച്ചത്. അയാളും തന്നെ മരിച്ചുപോകണമായിരുന്നു. അല്ലെങ്കിൽ ജീവനോടെ കഴിച്ചുമൂടാമായിരുന്നു.

ഞാൻ നശിച്ചത്, സ്ത്രീകളെ ബലാൽസംഗം ചെയ്യുവാൻ, കുട്ടികളെ ജീവനോടെ ഹോമിക്കുവാൻ, അതിനുള്ള നേതൃത്വം അയാളും കൂണ്ടാക്കിക്കൊടുക്കുവാൻ...... എന്റെ ജീവിതം എന്തൊരു ശാപമാണ്. ഞാൻ ഗോപുവിനെ അങ്ങേഅററം വെറുത്തു. ഒരു മുസ്ലിം ഹിന്ദുക്കളോട് എന്നോടുതന്നെ ചെയ്തതിൽകൂടുതൽ പക എനിക്കു ഗോപുവിനോടായിരുന്നു. ഈ മതഭ്രാന്ത് അയാൾക്കെവിടെനിന്നു കിട്ടി? ഞാനും ഗോപുവും, അബ്ദുള്ളും, നസീമും എല്ലാം എത്ര സൌഹാർദ്ദത്തോടേയാണ് ആ ഗ്രാമത്തിൽ കഴിഞ്ഞിരുന്നത്

..... .. .      ..... .....      ..... .....

ഞാൻ വ്യഭിചരിച്ച് നശിച്ചതിൽനിന്നും ജീവിച്ചവളുന്ന ആ ദ്രോഹി!! രക്തവും, തീയും, ജീവനും എല്ലാംകൊണ്ട് പന്തു കളിക്കുന്ന പിശാച്. എനിക്കുണ്ടായ സിഫിലിസ്സ് അവന്റെ ഹൃദയത്തിലെ 'ഹിന്ദു'വെന്ന ബോധത്തിനുകൂടെ പിടിച്ചിരുന്നുവെങ്കിൽ!! 'അമ്മേ' എന്ന ആ കരച്ചിൽ, വേദനപിടിച്ച് ഞാൻ കരയുമ്പോഴും എന്റെ ഹൃദയത്തിലും തലച്ചോറിലും കോപത്തിന്റെ തീ കോരിയെറിയും! ആ അഗ്നികുണ്ഡത്തിലിട്ട ഗോപുവിനെ ജീവനോടെ ദഹിപ്പിക്കുവാനുള്ള പ്രതികാരഭ്രാന്ത് എന്നിൽ വളർന്നുവരികയായിരുന്നു.

ഭയാനകമായ ഫലങ്ങളോടെ മത പേയിന്റെ വേട്ട ഒന്നവസാനിച്ചു. തകർന്ന്, നശിച്ച് സിഫിലിസ്സും, ഒടുങ്ങാത്ത പ്രതികാരബുദ്ധിയും മാത്രമായി പട്ടണത്തിൽനിന്നും ഞാൻ വീണ്ടും ഗ്രാമത്തിലേയ്ക്കു നീങ്ങി..... . അങ്ങിനെ ഇവിടെ—"

അവൾ നിറുത്തി. ഞാൻ മരവിച്ചിരിക്കുകയായിരുന്നു........ എന്റെ പ്രജ്ഞ അവരുടെ അനുഭവങ്ങളിലേയ്ക്ക് ചിറകടിച്ചുപോയിരുന്നു. ശാന്തമായി ഉറങ്ങുന്നതുപോലെ കിടക്കുന്ന ഖുർശിദിയുടെ മുകളും പുരപ്പിൽ, പ്രഭാതത്തിന്റെ നേരിയ വെളിച്ചം വെള്ളിരേഖകൾപോലെ ഒഴുകി വീണു.

ഞാൻ പോകുവാൻ എണീററു. വെളിച്ചം കട്ടിപിടിച്ചുവരികയാണ്. ഞാൻ അവളുടെ നേരെ ഒരു 5 രൂപാ നോട്ടു നീട്ടി.

"എനിക്കാവശ്യമില്ല ബാബു. എനിക്കെന്തിനാണ് പണം.

വേണ്ട ബാബു, വേണ്ട'' അവൾ ശാന്ത്യത്തോടെ നിരസിച്ചു. ഞാൻ യാത്ര പറഞ്ഞു് പുറത്തേക്കിറങ്ങി.

''ബാബു'' അവൾ വിളിച്ചു.

ഞാൻ തിരിഞ്ഞുനിന്നു.

''നിങ്ങളുടെ നാട്ടിൽ വർഗ്ഗീയലഹളയില്ല ഉവ്വോ? ഏതെങ്കിലും ദ്രോഹി അതു കത്തിയിളക്കിയാൽ ......അതു തീയിലെരിഞ്ഞ കുട്ടിയുടെ 'അമ്മേ!' എന്ന കരച്ചിൽ ബാബു അതു മറക്കരുതു്!! വർഗ്ഗീയലഹള കത്തിയിളക്കുന്ന ദ്രോഹിയെ ......അതു പഗോഡയ്ക്കുള്ളിലെ ഇരുട്ടിൻ കറ പിടിച്ച രക്തത്തെ ഓർക്കൂ—''

ഞാൻ വികാരവിവശനായി നിന്നു.

പട്ടണത്തിലേയ്ക്കു പോകുന്ന ഒരു വള്ളക്കാരൻ എന്നെ ക്ഷണിച്ചു. വള്ളം ശാന്തമായി ഒഴുകുന്ന നദിയിലൂടെ പതുക്കെ നീങ്ങി. മലമ്പാമ്പുകൾ കെട്ടിവരിഞ്ഞ ശരീരംപോലെ വേരുകൾ കെട്ടുപിണഞ്ഞ ആ പഗോഡ. അതിനുള്ളിലെ ഇരുമ്പുപോലുള്ള കനത്ത ഇരുട്ടു്. ആ ഇരുട്ടിൽ മതഭ്രാന്തു പിടിച്ചു്, പിഞ്ചുകുട്ടികളെ, സ്ത്രീകളെ, നിരപരാധികളെ കൊന്നൊടുക്കിയ ഒരു പിശാചിന്റെ ചോര കറ പിടിച്ചിട്ടുണ്ടു്. ശ്മശാനത്തിന്റെ വക്കിലെ ആ കൊച്ചുവീട്ടു്......ആ വാതുക്കൽ അപ്പോഴുംനോക്കി ഒരു പ്രതിമപോലെ നില്ക്കുന്ന സിഫിലിസ്സു് പിടിച്ച ആ സാധുസഹോദരി.

പെട്ടെന്നു് വള്ളം പുഴയുടെ വളവു തിരിഞ്ഞു് അകന്നു. എല്ലാം അകലേയ്ക്കു്, ചക്രവാളത്തിലേയ്ക്കു് നീങ്ങിനിരങ്ങിപ്പോകുന്നു ബംഗാളിലെ എല്ലാ വള്ളക്കാരനെയുംപോലെ അവനും അസുഖമായ ഒരു വല്ലാത്ത പാട്ടു് പാടുന്നുണ്ടു്.

''ബാബു നിങ്ങളുടെ നാട്ടിൽ'' ആ ശബ്ദം. ''വർഗ്ഗീയലഹള കത്തിപ്പൊക്കിയാൽ ഗോപുവിനോടു ചെയ്ത പ്രതികാരം. ആ ആൾ നിങ്ങൾക്കേറ്റു പ്രിയപ്പെട്ട ആളായാലും.'' പ്രഭാതത്തിന്റെ ശീതളമന്ദ കാററിലൂടെ ആ ശബ്ദത്തിന്റെ വററാത്ത അലകൾ എന്നെ പിന്നിട്ടു് ഓളത്തിലേയ്ക്കു് നീങ്ങുന്നതായി എനിക്കു തോന്നി!!

''അമ്മേ!'' തീയിനുള്ളിൽ കിടന്നു ജീവനോടെ ദഹിക്കുന്ന കുട്ടിയുടെ കരച്ചിൽ ......

വള്ളം ഒഴുക്കിൽ കയറിമറിഞ്ഞു് ചാഞ്ചാടിപ്പോവുകയാണു്.

ഇടിഞ്ഞുകുതിന്ന പഗോഡ.

ഇരുമ്പുപോലെ കനത്ത അതിനുള്ളിലെ ഇരുട്ടു്.

ഒരു വർഗ്ഗീയരാക്ഷസന്റെ രക്തക്കറപിടിച്ച ഇരുട്ടു്.